20

# ബ്രഹ്മചൈതന്യം

## ഒരു സമഗ്ര ശാസ്ത്രവിശകലനം

ഡോ: എൻ. ഗോപാലകൃഷ്ണൻ

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്
തിരുവനന്തപുരം – 695 018

Heritage Publication Series - 26

# ബ്രഹ്മചൈതന്യം

## ഒരു സമഗ്ര ശാസ്ത്രവിശകലനം

ഡോ: എൻ. ഗോപാലകൃഷ്ണൻ

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്
തിരുവനന്തപുരം-695 018

ഹെറിറ്റേജ് പബ്ലിക്കേഷൻ സീരിയസ് - 26

First edition - 1-1-2002
Second edition - 1-3-2003
Third edition - 1-5-2005
Fourth edition - 1-3-2007
Fifth edition - 1-5-2008
Sixth edition - 1-4-2010
(Revised)

ബ്രഹ്മചൈതന്യം * ഒരു സമഗ്ര ശാസ്ത്രവിശകലനം

**Dr. N. Gopalakrishnan**
M.Sc (Pharm), M.Sc (Chem), M.A. (Soc), Ph.D. (Chem); D.Litt
Scientist & Director, IISH

Published by
**Indian Institute of Scientific Heritage**
Ushus, Estate Road, Pappanamcode
Trivandrum-695018
0471-2490149, www.iish.org

**Rs. 20/-**

*Printed at:*

Sree Printers (DTP, Offset & Screenprinting)
Ind. Estate, Pappanamcode, TVM - 19, Ph. 2490135

# DHANYATHMAN

IISH is spreading the messages of our motherland through our publications in the PDF format to all our well-wishers. Your support for the mission is welcome.

**Details of the bank account**

Beneficiary : IISH Trivandrum
Ac No : 57020795171
IFSC : SBIN0070030
Bank : SBI industrial estate, papanamcode
Trivandrum-19

*In the service of the motherland and dharma*
***IISH Publication Team***

## ബ്രഹ്മം എന്ത് എന്നറിയുന്നതിനു മുമ്പ്..................

അത്യന്താധുനികശാസ്ത്രം വളർന്ന് വികസിക്കുന്നു. മനുഷ്യമനസിലുദിക്കുന്ന സർവ്വ ആഗ്രഹങ്ങൾക്കും, ചിന്തകൾക്കും ശാസ്ത്രത്തിന് പരിഹാരം കാണുവാൻ സാധിക്കുമെന്ന് ഏതാനും വർഷങ്ങൾക്കു മുമ്പ് വരെ പുരോഗമന വാദികളായ എല്ലാ ജനങ്ങളും വിശ്വസിച്ചിരുന്നു. കമ്പ്യൂട്ടറിന്റെ മായാലോകം കൂടി തുറന്നു കിട്ടിയപ്പോൾ മനുഷ്യന് കീഴടക്കാൻ സാധിക്കാത്തതായി ഒന്നുമില്ല എന്നു ചിന്തിക്കുന്നവരുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കുകയും ചെയ്തു.

പക്ഷേ അത്യാധുനിക്ശാസ്ത്രം അതിനൂതന പരമ്പരകളിലൂടെ ചരിച്ചപ്പോൾ സംഭവിച്ചത് മറ്റൊന്നാണെന്ന് തോന്നുന്ന വിധത്തിലുള്ള പ്രതികരണം ചുറ്റിലും കാണുന്നു. ആധുനിക ശാസ്ത്രത്തെ സംശയദൃഷ്ടിയോടെ വീക്ഷിക്കുന്നവരുടെ എണ്ണം ഇപ്പോൾ വർദ്ധിക്കുന്നു. "പഴയത് പറയുന്ന"വരുടെ മുമ്പിൽ ആളുകൾ തടിച്ചുകൂടുന്നു. അവന്റെ ഓരോ വരിയും കേൾക്കാൻ അവർ അതിയായ ഔത്സുക്യം കാണിക്കുന്നു. ഈശ്വരനെക്കുറിച്ചു പറഞ്ഞാൽ അവർ കാതുകൂർപ്പിച്ചു ശ്രദ്ധിക്കുന്നു. നിരീശ്വരവാദികളുടെ അംഗസംഖ്യ കുറയുന്നു. "ഇതുവരെ ഇങ്ങിനെ നടന്നതും ചിന്തിച്ചതും ചെയ്തതും അബദ്ധമായി" എന്ന് കുറച്ചുകാലം മുമ്പുവരെ പതുക്കെ പറഞ്ഞവർ ഇന്ന് ഉറക്കെ പറയുന്നു. "പടിഞ്ഞാറും ചുവപ്പുമെല്ലാം നോക്കി ജീവിച്ച ഞങ്ങൾക്കു പറ്റിയ അബദ്ധം നിങ്ങൾക്കു പറ്റരുതെന്ന്" അവർ വീട്ടിലെ വളരുന്ന തലമുറയോട് പറയുന്നു. അതായത് കാലചക്രം മാറിത്തിരിയുന്നു. കാറ്റു മാറി വീശുന്നു. ശാശ്വത സത്യങ്ങൾ താൽക്കാലിക സത്യത്തെ തൂത്തെറിയുന്നു. ഈ ചൈതന്യ പ്രവാഹത്തിൽ ഭാരതീയ വിജ്ഞാനം ദേശകാല സീമകൾ ഭേദിച്ച് ഭൂഗോളം പ്രഭാതപൂരിതമാക്കുന്നു!

ഇതിനു മുമ്പും എഴുതിയതു പോലെ, സസ്യാഹാരം, യോഗചര്യ, പ്രാണായാമം, ധ്യാനം, ആയുർവേദം, തച്ചുശാസ്ത്രം, ജ്യോതിഷം,.... എന്നിവ ആധുനിക ശാസ്ത്രത്തിന്റെ ഭാഗമായിത്തീരുന്നു. മറ്റൊരുവശത്ത് വ്രതം, പൂജ, മന്ത്രം, വിശ്വാസം, ആചാരം, അനുഗ്രഹം, ശാപം ഇവയും ആധുനിക ജീവിതചിന്താധാരകളെ സ്വാധീനിക്കുവാൻ തുടങ്ങിയിരിക്കുന്നു.

ഈശ്വരനേയും, ശാസ്ത്രത്തിന്റെ പ്രകാശമുപയോഗിച്ച് വിശകലനം ചെയ്യുവാൻ ആധുനികലോകം ശ്രമിക്കുന്നു. അത്യത്ഭുതമെന്ന് പറയട്ടെ. എല്ലാ ശാസ്ത്ര ശാഖയും വളർന്ന് ആകാശം മുട്ടെ എത്തിയപ്പോൾ

അതിനെ വളർത്തിയ ശാസ്ത്രജ്ഞന്മാർ ആകാശത്തു കണ്ടത് ഭാരതീയ ഈശ്വരസങ്കൽപത്തിന്റെ ആദ്യബിന്ദുവിനെയായിരുന്നു! ഭാരതീയർ ബ്രഹ്മചൈതന്യമെന്നുത്ഘോഷിച്ച് ഒന്നാം ഉപനിഷത്തായ ഈശ്വരാ വാസ്യത്തിലെ ഒന്നാം വരിയിൽ പറഞ്ഞത്, അത്യന്താധുനിക ശാസ്ത്രത്തിന്റെ അവസാനവരിയിൽ, അത്യന്താധുനിക ശാസ്ത്ര ജ്ഞന്മാർ പറഞ്ഞുതുടങ്ങിയിരിക്കുന്നു.

ഭാരതീയ ആചാര-വിചാര-വിശ്വാസങ്ങൾ ശാസ്ത്രത്തിനു പ്രകാ ശമെത്തിക്കുന്നു. ഭാരതീയരായ നമുക്കഭിമാനിക്കാം. ഒരുമിച്ച് ഈ നാടിന്റെ ശാസ്ത്രീയ ചിന്താധാരയിലെ നന്മകളെ സ്വീകരിച്ച് ജനങ്ങളി ലെത്തിക്കാം.

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ് ഏറ്റെടുത്തി രിക്കുന്ന ദൗത്യം സമ്പൂർണവിജയമാക്കുവാൻ താങ്കളെയും കുടുംബാം ഗങ്ങളെയും സുഹൃത്തുക്കളെയും ക്ഷണിക്കുന്നു. അനുമോദനം - അഭി നന്ദനം-പുരസ്കാരം-പൂച്ചെണ്ട്-സ്തുതിഗീതങ്ങൾ ഇവ ഒന്നും തരുവാൻ ഞങ്ങൾക്കാകില്ല. അമ്മയെ (നമ്മുടെ മാതൃഭൂമിയുടെ പൈതൃകത്തെ) ചികിത്സിക്കുമ്പോൾ ഒരു അവാർഡും പൂച്ചെണ്ടും പുരസ്കാരവും പ്രതീ ക്ഷിക്കരുതേ!

ഭാരതീയ പൈതൃകസേവയിൽ താങ്കളുടെ കുടുംബാംഗം

**ഡോ. എൻ. ഗോപാലകൃഷ്ണൻ**
**ഹോണ : ഡയറക്ടർ**

ബ്രഹ്മം എന്ന അതിപുരാതനമായ ഉപനിഷദ് വിചാരസ്രോതസ്സിന്റെ അടിസ്ഥാനതത്വമെന്ത് എന്ന സംശയം എല്ലാ ഭാരതീയരിലും നിലനിൽക്കുന്നു. ഇത് ശാസ്ത്രീയമായ ഒരു ചിന്താധാരയാണോ അതോശുദ്ധ ആത്മീയത മാത്രമാണോ? എല്ലാം ബ്രഹ്മമയം എന്നു പറഞ്ഞ് അവസാനിപ്പിക്കുന്ന ആത്മീയ ചർച്ചകളാണ് പലതും. അതുകൊണ്ട് ബ്രഹ്മം എന്ന ഭാരതീയ സങ്കൽപ്പത്തിന്റെ ശാസ്ത്രീയ വിശദാംശങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് വിമർശന ബുദ്ധ്യാപരിശോധിക്കേണ്ടത്, നമ്മുടെ പൈതൃകത്തിന്റെ ശാസ്ത്രീയ സത്യവും സത്തയും അറിയുന്നതിന് അത്യാവശ്യമാണ്. ഇപ്രകാരം ഒരു ശാസ്ത്രീയ വിശകലനമുണ്ടെങ്കിൽ മാത്രമേ ബ്രഹ്മം, സഗുണ ബ്രഹ്മം, നിർഗുണ ബ്രഹ്മം, പ്രജ്ഞാനം ബ്രഹ്മ, അഹം ബ്രഹ്മാസ്മി, തത് (ബ്രഹ്മ) ത്വമസി, അയമാത്മാ ബ്രഹ്മ, ബ്രഹ്മാണ്ഡം, ബ്രഹ്മവൈവർത്തം, ബ്രഹ്മാവ്, ചക്ഷു ബ്രഹ്മം, ശ്രോത്രബ്രഹ്മം, ഓംകാരബ്രഹ്മം, പരബ്രഹ്മം, അന്നം ബ്രഹ്മം, ബ്രഹ്മസത്യം ജഗത് മിഥ്യ, തുടങ്ങിയ ബ്രഹ്മസങ്കൽപമെന്ന വടവൃക്ഷത്തിലെ ശിഖരങ്ങളെക്കുറിച്ചറിയുവാൻ സാധിക്കൂ. കൂടാതെ ഉപനിഷദ്-വേദ-ദർശന-പുരാണ-ഗീതാ സന്ദേശങ്ങളുടെ വിശകലനവും ഇതിലൂടെ എളുപ്പമാകുകയും ചെയ്യും. ഭാരതീയ ഈശ്വരസങ്കൽപ്പത്തിന്റെ അഗാധത, പരപ്പ്, പുരാണ-വേദ-ദർശന വരികളുടെ സമഗ്രജ്ഞാനം എത്രത്തോളം വസ്തുതാപരമാണെന്നറിയുവാനും ഇതിലൂടെ സാധിക്കും.

## ബ്രഹ്മസങ്കൽപ്പവും ആധുനിക ശാസ്ത്രവും

ആധുനിക ശാസ്ത്രം, പരീക്ഷണ നിരീക്ഷണങ്ങളിലൂടെ അനവധി വിഷയങ്ങളുടെ അടിത്തട്ടുവരെ എത്തിയ കാലഘട്ടമാണല്ലോ ഈ നൂറ്റാണ്ട്. ഊർജതന്ത്രത്തിന്റെ അഗാധതലത്തിലുള്ള നാലു ശക്തികളെക്കുറിച്ചും അവയെ ഏകീകരിക്കുന്നതിനുള്ള സാധ്യതകളെക്കുറിച്ചും അത്യാധുനികശാസ്ത്രം വിലയിരുത്തുന്നു. ഊർജ്ജചൈതന്യത്തിന്റെ വിവിധ ചിന്താധാരകളാണ് ഇന്നത്തെ ഫിസിക്സ്. അണുവിന്റെ ഉള്ളിന്റെ ഉള്ളിലേക്ക് ഇറങ്ങിച്ചെന്ന് പ്രകാശത്തിന്റെ അത്രയുമോ അതിനേക്കാൾ കൂടുതൽ വേഗത്തിലോ സഞ്ചരിക്കുന്ന സബ് ആറ്റമിക് പാർട്ടിക്കിൾസിൽ പഠനം എത്തിനിൽക്കുന്നു. എന്നാൽ ആധുനിക ശാസ്ത്രത്തിന്റെ മുമ്പിൽ ഇന്നുവരെ കാര്യമായ അന്വേഷണത്തിന് വിധേയമാകാത്ത ഒരു വലിയ ശാസ്ത്ര പ്രശ്നം നിലനിൽക്കുന്നു. അതിനെക്കുറിച്ച്, അഹോരാത്രം, ആധുനികശാസ്ത്ര ഗവേഷണത്തിൽ മുഴുകിയിരിക്കുന്നവർ, അന്വേഷണം തുടങ്ങിയിട്ടുണ്ട്. പ്രപഞ്ചത്തിലെ ഊർജ്ജ (energy) ത്തിന്റെ, പ്രവർത്തന (work) ത്തിന്റെ ചലന (motion) ത്തിന്റെ

സ്രോതസ്സ് എവിടെനിന്ന്? പരമാണു ഉൾപ്പെടെയുള്ള ഓരോ 'സിസ്റ്റവും' നാമിന്നുവരെ പഠിച്ച നിയമങ്ങളെല്ലാം അനുശാസിക്കുകയല്ല ചെയ്തത് എന്ന തോന്നൽ ശാസ്ത്രജ്ഞന് വന്നിട്ടുണ്ട്. മറിച്ച് അവയിൽ നാം ദർശിച്ച പ്രവർത്തനത്തെ നിയമമാണെന്ന് കണ്ടുപഠിക്കുകയാണ് നാം ചെയ്തത്. നാം കണ്ടുപിടിച്ച് അതിനെക്കൊണ്ട് അനുസരിപ്പിച്ചതല്ല, മറിച്ച് അതിലുണ്ടെന്ന് നാം അറിയുകയാണ് ചെയ്തത്. അതായത് നാം കണ്ടുപിടിച്ചുണ്ടാക്കിയതല്ല കണ്ടുപഠിച്ചതാണ്. അവയിലോരോന്നിനും ഒരു നിയമസംഹിത നിർമ്മിച്ച് (രചിച്ച്) നൽകിയ ഒരു മഹാ ചൈതന്യമുണ്ടോ എന്ന അന്വേഷണമാണ് അത്യാധുനിക (ആധുനികത്തിനപ്പുറത്ത്) ശാസ്ത്ര വിഷയത്തിലെ ഉത്തരം കണ്ടുപിടിക്കാൻ ശ്രമിക്കുന്ന വിഷയം. അത്യാധുനിക ശാസ്ത്രജ്ഞൻ ഈ വിഷയത്തിലന്വേഷണം തുടങ്ങിക്കഴിഞ്ഞു.

രസതന്ത്രം, ഊർജ്ജതന്ത്രം തുടങ്ങിയ ഭൗതിക ശാസ്ത്രത്തിലുള്ളതു പോലൊരു 'confusion' ജീവ ശാസ്ത്രത്തിലുമുണ്ട്. കാലം, സമയം പ്രകൃതിയിലെയും, കാലാവസ്ഥയിലേയും, മറ്റു ഘടകങ്ങളിലേയും വ്യത്യാസങ്ങൾ, ഇവയെല്ലാം ഓരോ ജീവിയിലും, (സൂക്ഷ്മാണുക്കളിൽ പോലും) വിവരണാതീതമായ മാറ്റങ്ങൾ വരുത്തുന്നു. അവയെല്ലാം വ്യത്യസ്ഥ ഭാവങ്ങൾ, വ്യത്യസ്ഥ പ്രതികരണങ്ങൾ എന്നിവ ഉണ്ടാക്കുന്നു. ജീവജാലങ്ങൾ എന്നതിനെക്കാൾ അവയിലെ ഓരോ കോശവും 'സ്വയം' ഉണ്ടാക്കുന്ന (ആരോ നൽകിയിരിക്കുന്നതു പോലെ) നിയമാവലിയനുസരിച്ച് പ്രവർത്തിക്കുന്നു എന്നതാണ് സത്യം. ഈ നിയമാവലികൾ കണ്ടുപിടിച്ചതും, ക്രോഡീകരിച്ചനുസരിപ്പിക്കുന്നതും ശാസ്ത്രജ്ഞനല്ല, മറിച്ച് അതിലന്തർലീനമായിരിക്കുന്ന ഒരു ശക്തിയാണ്. ആ ജ്ഞാനത്തെ നാം കണ്ടുപഠിക്കുവാൻ തുടങ്ങിയിട്ടേയുള്ളൂ. ഇനിയുമൊരു ചോദ്യം ഇവിടെയുണ്ട്. ജീവജാലങ്ങളിലെ കോശങ്ങളിലെ ബയോകെമിക്കൽ പ്രവർത്തനത്തെ അനുനിമിഷം നിയന്ത്രിക്കുന്നത് എന്ത്? എങ്ങിനെ? ജീൻ (ജീവൻ എന്ന പദത്തിൽ നിന്നുത്ഭവിച്ച പദമാകാം ജീൻ) എന്ന അതിസൂക്ഷ്മ മഹാകോശത്തിൻ നിർദ്ദേശങ്ങൾ അടുക്കിയതും, ആവശ്യത്തിന് എടുപ്പിക്കുകയും, പ്രവർത്തിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന മഹാശക്തിയേത്? അത്യാധുനിക ജീവശാസ്ത്രവും ഇന്ന് ഈ അന്വേഷണത്തിൽ എത്തി നിൽക്കുന്നു.

ഇനി ബ്രഹ്മത്തെക്കുറിച്ചൊരു വിശകലനം നടത്താം. ഭൗതിക ശാസ്ത്രത്തിലെ ഊർജ്ജതന്ത്രത്തിനും ജീവശാസ്ത്രത്തിനും, 'ഇന്നത്തെ പ്രതി

സന്ധി' പരിഹരിക്കുവാൻ സാധ്യമാകും വിധത്തിലുള്ള ഒരു വിശകലനം, ഭാരതീയ ഉപനിഷദ്സന്ദേശങ്ങളിലുണ്ടോ എന്നും പരിശോധിക്കാം.

ബ്രഹ്മം എന്ന പദത്തോടുകൂടി എല്ലാ ഉപനിഷദ് വിവരണങ്ങളിലും ചേർക്കുന്ന മറ്റൊരു പദമുണ്ട് ബ്രഹ്മചൈതന്യം എന്നത്. ചൈതന്യമാകട്ടെ ചേതനക്ക്-ഊർജ്ജത്തിന്-ചലനത്തിന് അഥവാ പ്രവർത്തനത്തിന് കാരണമാകുന്നത് എന്നർത്ഥമുള്ള പദമാണ്. ഇതിൽനിന്നും ബ്രഹ്മചൈതന്യം ഊർജ്ജവുമായി ബന്ധപ്പെട്ടിരിക്കുന്നു എന്നു വ്യക്തം.

**പരബ്രഹ്മം** : ഇത് പരമമായ-അനന്തമായ ചൈതന്യത്തിന് കാരണമാകയാൽ ഇപ്രകാരമൊരു 'പരം' എന്ന വിശേഷണം ബ്രഹ്മത്തിന്റെ കൂടെ നൽകി. 'ഗുരുസാക്ഷാൽ പരം ബ്രഹ്മ' എന്ന് ഗുരുസ്തുതിയിൽ നിർവചിക്കാറുണ്ട്. ഈ വരിയിലന്തർലീനമായിരിക്കുന്ന അർത്ഥം ബ്രഹ്മം ജ്ഞാനവുമായി ബന്ധപ്പെട്ടിരിക്കുന്നു എന്നതാണ്.

പരബ്രഹ്മം, പരമാത്മാവ്, പരാശക്തി....... എന്നിപ്രകാരമുള്ള പദപ്രയോഗത്തിൽ നിന്ന് വിവരണത്തിലേക്കു കടന്നാൽ നാമെങ്ങിനെ മുമ്പോട്ടു പോകുമെന്നു നോക്കാം. ഈ ലോകത്തിൽ നിലനിൽക്കുന്നതെല്ലാം 'രണ്ടിന്റെ' സംയോജനത്തിലൂടെ നടക്കുന്നു. ജീവനുള്ളതിലും ജീവനില്ലാത്തതിലും 'രണ്ടും' ദൃശ്യമാകുന്നു. ഒരാറ്റത്തിൽ പോസിറ്റീവ് നെഗറ്റീവ് കണികകളുണ്ട്. ഭൂമിക്ക് ദക്ഷിണ ഉത്തരധ്രുവങ്ങളുണ്ട്, അതേപോലെ കാന്തത്തിനുമുണ്ട്! സെൻട്രി ഫ്യൂഗൽ ഫോഴ്സിന് സെൻട്രിപെറ്റൽ ഫോഴ്സുണ്ട്, ക്ലോക് വൈസിന് ആന്റി ക്ലോക്‌വൈസുണ്ട്, എക്സ് വൈ ക്രോമസോമുകളും രണ്ടുണ്ട്. ഉദയത്തിന്നസ്തമയവും, ആൺപൂവിന് പെൺപൂവും ആണും പെണ്ണും.............ഉണ്ട്. ഇപ്രകാരം വിശകലനം ചെയ്താൽ ഈ പ്രപഞ്ചത്തിന്റെ ആധാരം പൗരുഷ/മാസ്കുലിൻ ശക്തികൾ മാത്രമാണെന്നു പറഞ്ഞാൽ പൂർണമാകില്ല. സെമിറ്റിക് മതങ്ങളിൽ യഹോവ, അല്ലാഹു ഇവയെല്ലാം പൗരുഷപ്രതിഭാസങ്ങളായി സങ്കൽപിക്കുന്നു ('സ്ത്രീ' ഇല്ല). എന്നാൽ സനാതന ധർമ്മത്തിൽ, പ്രപഞ്ചത്തിന്നാധാരമായ 'പുരുഷ' ചൈതന്യം പരബ്രഹ്മം എന്നും തത്തുല്യമായ സ്ത്രൈണചൈതന്യം മഹാമായ സങ്കൽപം എന്നുമറിയപ്പെടുന്നു. ഇവയുടെ സമാന്തരങ്ങളാണ് പ്രപഞ്ച പുരുഷ-പ്രകൃതിദേവി സങ്കൽപങ്ങൾ. വീണ്ടും പരിശോധിച്ചാൽ ത്രിമൂർത്തീ-ത്രിശക്തീ സങ്കൽപങ്ങളും! 'രണ്ടിന്റെ' സാന്നിദ്ധ്യം വ്യക്തമാണ്.

അപ്രകാരം പരിശോധിച്ചാൽ പരബ്രഹ്മം എന്നത് ഈ പ്രപഞ്ചത്തിൽ നിറഞ്ഞു നിൽക്കുന്ന ചൈതന്യമാണ്. സർവചരാചരങ്ങളും കടലിൽ

നിലനിൽക്കുമ്പോൾ കടലിലെ വെള്ളം അവയ്ക്കെല്ലാം ആധാരമാകുന്നതുപോലെ, ഈ പ്രപഞ്ചത്തെ കടലിനോടുപമിച്ചാൽ പരബ്രഹ്മമെന്നത് കടലിലെ വെള്ളം പോലെയാണ്. അതിൽ ജീവനുള്ളതും ജീവനില്ലാത്തതുമെല്ലാം അവയുടെ തനതായ സ്വഭാവവും 'കടലിന്റെ' നിയമവും അനുശാസിക്കുന്നു.

അങ്ങിനെയുള്ള ചൈതന്യത്തെക്കുറിച്ച് വിവരിക്കാൻ സാധാരണയായി നെഗേഷൻ തിയറിയുപയോഗിക്കുന്നതുപോലെയേ ഇവിടേയും സാധിക്കൂ. ആപ്പിളിന്റെ സ്വാദെന്തെന്ന് ചോദിച്ച് അത് ഏത്തപ്പഴത്തിന്റെ/ചക്കയുടെ/മാമ്പഴത്തിന്റെ/പൈനാപ്പിളിന്റെ/മധുരനാരങ്ങയുടെ/,....... സ്വാദു പോലെയാണോ എന്നു ചോദിച്ചാൽ മറുപടിയെന്തായിരിക്കും? അല്ല.... അല്ല...... എന്നേ ആയിരിക്കുകയുള്ളൂ. അതുപോലെ ഉപനിഷത്തുക്കളിൽ മറ്റൊരു പ്രകാരത്തിൽ പറയുന്നു.

ബ്രഹ്മം ഇതല്ല അതല്ല എന്നു പറയാം. എന്താണെന്നു വിവരിക്കാൻ വിഷമമാണ്.

**നതത്രസൂര്യോ ഭാതി ന ചന്ദ്രതാരകം**
**നേമാവിദ്യുതോ ഭാന്തി കുതോയമഗ്നിഃ**
**തമേവ ഭാന്തം അനുഭാതി സർവം**
**തസ്യഭാസാവിശ്വമിദം/സർവമിദം വിഭാതി (മുണ്ഡകോപനിഷദ് 2:2:11)**

ആ ബ്രഹ്മത്തിന്റെ ചൈതന്യത്തിന്നു മുന്നിൽ സൂര്യനോ, ചന്ദ്രനോ, മിന്നലോ, അഗ്നിയോ അവയുടെ പ്രകാശമോ, തേജസ്സോ എല്ലാം നിസ്സാരമാണ്. ആ ചൈതന്യം സ്വയം പ്രകാശമാനമാണ്, അത് എല്ലാത്തിനേയും ചൈതന്യവത്താക്കുന്നു/പ്രകാശിപ്പിക്കുന്നു. ഈ ലോകമെല്ലാം അതിന്റെ ചൈതന്യത്തിൽ നിലനിൽക്കുന്നു......! ഇതാണ് പരബ്രഹ്മചൈതന്യം. എല്ലാ തേജസ്സുകൾക്കും തേജസ്സു നൽകുന്ന ഈ മഹാജ്യോതിസ് പ്രപഞ്ചം മുഴുവനും വ്യാപിച്ചു കിടക്കുന്നു. എല്ലാ ചരാചരങ്ങൾക്കകത്തും പുറത്തുമതുണ്ട്. എല്ലാ ഉപനിഷത്തുക്കളിലും ഈ ഒരു വിഷയം അതിഗഹനമായി വിവരിക്കുന്നുണ്ട്. പ്രത്യേകിച്ചും ആദ്യത്തെ പതിനെട്ടുപനിഷത്തുക്കളിൽ....! ബ്രഹ്മസൂത്രത്തിലും ഭഗവദ്ഗീതയിലും പ്രത്യക്ഷമായും പരോക്ഷമായും അതുതന്നെ, താത്വികവും പ്രായോഗികവുമായ ചർച്ചാവിഷയം.

ഇവിടെ ഈ പരബ്രഹ്മം, ബ്രഹ്മം, പരമാത്മ ചൈതന്യം എന്നി പദങ്ങളെ എങ്ങിനെയെല്ലാം വിവരിക്കാനും, നിർവചിക്കാനും, ശ്രമിച്ചാലും സന്ദേശം പൂർണമാക്കാൻ സാദ്ധ്യമല്ല. പരിമിതമായ അക്ഷരങ്ങളും പരി

മിതമായ വാക്കുകളും, ആ വാക്കുകൾക്കെല്ലാം സ്ഥലവും കാലവുമനുസരിച്ച് അർത്ഥവ്യത്യാസങ്ങൾ വരുകയും ചെയ്യുന്നതിനാലും, ഇവയുടെ സമഗ്ര അർത്ഥം, സന്ദേശം, വിവരണം, അനുഭൂതി ഇവയൊന്നും സാദ്ധ്യമല്ല. ഋഷിവര്യന്മാരും അതേപ്രകാരമാണ് പറഞ്ഞിരിക്കുന്നത്.

**യതോ വാ ഇമാനി ഭൂതാനി ജായന്തേ യേന വാ ജാതാനി ജീവന്തി**
**യത് പ്രയന്ത്യഭിസംവിശന്തി തത് വിജിജ്ഞാസസ്വ തദ്ബ്രഹ്മേതി**

ഏതൊന്നിൽ നിന്നാണോ ഈ ജീവജാലങ്ങളെല്ലാം സൃഷ്ടിക്കപ്പെട്ടത്, ഏതൊന്നിന്റെ സാന്നിദ്ധ്യത്താലാണോ സൃഷ്ടിക്കപ്പെട്ടതെല്ലാം നിലനിൽക്കുന്നത്, ഏതൊന്നിലേക്കാണോ അന്ത്യത്തിലിവയെല്ലാം അലിഞ്ഞുചേരുന്നത്, അത് ബ്രഹ്മമെന്നു മനസ്സിലാക്കിയാലും ഈ വരിക്കപ്പുറത്തേക്ക് ബ്രഹ്മനിർവചനം പോകില്ലെന്ന് ഋഷിമാർ പറയുന്നു.

**യതോ വാചോ നിവർത്തന്തേ അപ്രാപ്യമനസാ സഹ**

മനസുകൊണ്ട് മനനം ചെയ്യാൻ സാധ്യമല്ലാത്ത (തിനാൽ) വാക്കുകൾ കൊണ്ട് വിവരിക്കാൻ സാധ്യമല്ലാത്ത ആ (ബ്രഹ്മ) പ്രതിഭാസത്തിൽ നിന്ന് വാക്കുകൾ മടങ്ങിവരുന്നു. വിവരണാതീതമാണെന്നർത്ഥം.

എന്തുകൊണ്ട് ബ്രഹ്മചൈതന്യത്തെ വാക്കുകൾ കൊണ്ടു വിവരിക്കാനോ മനസ്സുകൊണ്ടു മനനം ചെയ്യാനോ സാധിക്കാത്തത് എന്നാണെങ്കിൽ ഋഷി പറയുന്നു.

**ന തത്ര ചക്ഷുർഗച്ഛതി ന വാക്ഗച്ഛതി നോ മനഃ**
**ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാദ്.**

**(കേനോപനിഷദ് 1-3)**

ആ ചൈതന്യത്തെ കണ്ണുകൾകൊണ്ട് ദർശിക്കാനസാദ്ധ്യമാണ്. വാക്കുകൾ കൊണ്ടു വിവിരിക്കാനുമസാദ്ധ്യമാണ്. മനസ്സുകൊണ്ട് മനനം ചെയ്യാനും സാദ്ധ്യമല്ല. അറിയുന്നവരാരുമില്ല. അതറിയിക്കുവാൻ കഴിവുള്ളവരുമില്ല. പിന്നെയെങ്ങിനെയാണതിനെക്കുറിച്ച് പഠിപ്പിക്കുക.

**പ്രജ്ഞാനം ബ്രഹ്മ: (ഐതരേയോപനിഷദ്)** ഋഗ്വേദം മുഴുവനും പഠിച്ച വ്യക്തിക്ക് ലഭിക്കുന്ന അതിമഹത്തായ സന്ദേശമാണത്രെ നാലു മഹാവാക്യങ്ങളിലൊന്നാമത്തേതായ **പ്രജ്ഞാനം ബ്രഹ്മം** എന്ന ബോധം/ അറിവ്. പ്രജ്ഞാനം - ചൈതന്യവത്തായ ജ്ഞാനം, ബ്രഹ്മചൈതന്യം തന്നെയാണിതെന്ന് ഈ മഹത്വാക്യത്തിലൂടെ വിവരിക്കുമ്പോൾ ബ്രഹ്മചൈതന്യത്തിൽ ഊർജ്ജസ്രോതസ് മാത്രമല്ല ജ്ഞാനവുമുണ്ട് എന്ന് തെളിയുന്നു. ഊർജ്ജസ്രോതസിനോടൊപ്പം (energy) ജ്ഞാനം എന്ന ദിശാബോധവും (direction) ഉണ്ടെന്നർത്ഥം.

ഈ പ്രപഞ്ചചൈതന്യമെന്ന പ്രജ്ഞാനത്തെക്കുറിച്ച് പുരുഷ സൂക്തം പോലെയുള്ള അനവധി സൂക്തങ്ങളിലൂടെ വേദങ്ങൾ വിവരിക്കുകയും ചെയ്യുന്നുണ്ട്. വൈദീക ദേവതാസങ്കൽപങ്ങളെല്ലാം തന്നെ പ്രപഞ്ചത്തിലെ ഊർജ്ജസ്രോതസുകളുടെ പ്രതിഫലനങ്ങളായ അഗ്നി, വായു, സൂര്യൻ, ഉഷസ്, വൈശ്വാനരൻ എന്നിവയായതിനാൽ ഋഗ്വേദ സന്ദേശം ; പ്രജ്ഞാനം ബ്രഹ്മമെന്നാണ്. പ്രപഞ്ചചൈതന്യത്തിൽ ഊർജ്ജവും ദിശാബോധവും അന്തർലീനമായി വർത്തിക്കുന്നു എന്ന് വ്യക്തമാക്കപ്പെടുന്നു. ഈ ബ്രഹ്മചൈതന്യം സർവചരാചരങ്ങളിലുമുണ്ട്, എന്ന് സാധാരണ വിവരണങ്ങളിലും കാണുന്നതാണല്ലോ. **സർവ്വം ബ്രഹ്മമയം, സർവം ഖല്വീദം ബ്രഹ്മ** എന്നീ പ്രയോഗങ്ങൾ വളരെ വലിയ ഒരു ശാസ്ത്രസന്ദേശമാണ് നൽകുന്നത്. അതായത് സർവതിലും ദിശാബോധത്തോടെയുള്ള ഊർജ്ജമുണ്ടെന്ന വിവരമിതിലടങ്ങിയിരിക്കുന്നു.

ഇന്ന് ആധുനീകശാസ്ത്രം ഈ പ്രജ്ഞാനം എന്ന പദത്തിൽ തന്നെ വന്നവസാനിച്ചു നിൽക്കുന്നു. ഫിസിക്സ്, കെമിസ്ട്രി, ബോട്ടണി, സുവോളജി, ബയോടെക്നോളജി, ഫിസിയോളജി......... മുതൽ സോഷ്യോളജി വരെയുള്ള എല്ലാം വിവരിക്കാനും അതിലെ പരമമായ യാഥാർത്ഥ്യം വിവരിക്കാനും, ആ വിവരണത്തിന്റെ അവസാന ബിന്ദുവിലേക്കെത്തി നിൽക്കുമ്പോൾ എല്ലാവർക്കും പറയാനും എഴുതാനുമുള്ളത് ഒന്നുമാത്രം. **ഇതെല്ലാം പ്രകൃതി നിയമമാണ്**. നിയമത്തിനകത്തൊരു ജ്ഞാനപന്ഥാവുണ്ട്. നിയമം നിർമിച്ചവനു (രു) ണ്ട്. നിയമം തെറ്റാതെ പാലിക്കപ്പെടുന്നുണ്ട്, തെറ്റിയാൽ അഥവാ തെറ്റിച്ചാൽ അതിന്റെ പ്രതികരണവുമുണ്ട്. അതെല്ലാം ഇന്നത്തെ ശാസ്ത്രത്തിൽ വ്യക്തമാണ്. ആ പ്രജ്ഞാനത്തെ awareness and consciousness എന്ന് വിവരിക്കുന്നു. ആ പ്രജ്ഞാനമെന്ന പദമാണ് ഋഗ്വേദം മുഴുവനും പഠിച്ചാൽ ലഭിക്കുന്ന സംക്ഷിപ്ത ജ്ഞാനമെന്നു ഋഷീശ്വരന്മാർ പറയുന്നു. അതുകൊണ്ട് തന്നെ ചണ്ഡാലവംശത്തിൽ ജനിച്ച മഹീദാസ ഐതരേയൻ, പരമ ഋഷിവര്യനായി ഉയർന്നപ്പോൾ രചിച്ച ഐതരേയ ബ്രാഹ്മണം, ഐതരേയാരണ്യകം, ഐതരേയ ഉപനിഷദ്, മഹൈതരേയ ഉപനിഷദ് എന്നീ ഗ്രന്ഥങ്ങളിൽ ബ്രഹ്മം എന്നത് അവസാനത്തെ വാക്കാണെന്നു പറയുന്നു. 'ചൈതന്യവത്തായി സർവചരാചരങ്ങളിലും നിലനിൽക്കുന്ന സ്വബോധവും, സ്വതസിദ്ധമായ ജ്ഞാനവുമാണ് പ്രജ്ഞാനമെന്നത്.'

പുരാണത്തിൽ പ്രജ്ഞാനഘനരൂപിണ്യൈനമഃ, ജ്ഞാനരൂപിണ്യൈ നമഃ, ജ്ഞാനശക്ത്യൈനമഃ, എന്നെല്ലാം പറയുന്ന പരമമായ ജ്ഞാനം എന്നത്

1. പ്രജ്ഞാനവും 2. വ്യാവഹാരിക ജ്ഞാനവും 3. വിശേഷരൂപത്തിലുള്ളത് വിജ്ഞാനവുമാകുന്നു. ജ്ഞാനവും വിജ്ഞാനവും ബാഹ്യസ്രോതസ്സുകളിൽ നിന്ന് കേട്ടും കണ്ടും, അനുഭവിച്ചും പഠിച്ചത് എന്നാൽ ഇതിലൂടെയൊന്നുമല്ലാതെ സ്വതസിദ്ധമായി നിലനിൽക്കുന്ന (സർവചരാചരങ്ങളിലും സ്വതസിദ്ധമായി നിലനിൽക്കുന്നത്) പുറത്തു നിന്നല്ലാതെ അകത്തുനിന്നു തന്നെ ഉണ്ടായതും നിലനിൽക്കുന്നതുമാണ് പ്രജ്ഞാനം (പ്ര എന്ന പദം സാധാരണയായി ഉപയോഗിക്കുന്നത് ചൈതന്യവത്തായ (glorious) എന്നു വിവരിക്കാനും സൂചിപ്പിക്കാനുമാണ്).

**അണോരണീയാൻ മഹതോ മഹീയാൻ......** ആത്മാസ്യജന്തോർ നിഹിതോ ഗുഹായാം (കഠോപനിഷദ് 2:20) എന്നതിന്റെ അർത്ഥമെന്ത് എന്നും പരിശോധിക്കാം. ഉപനിഷദ് വരിയുടെ ആദ്യഭാഗം മാത്രമെടുക്കാം. അണുവിൽ വച്ച് ഏറ്റവും ചെറിയ അണുവിലും മഹത്തായതിൽ വച്ച് ഏറ്റവും മഹത്തായതിലും വർത്തിക്കുന്ന ചൈതന്യമേതാണോ അതാണ് ബ്രഹ്മചൈതന്യം എന്ന് ഈ ഉപനിഷദ് വരി ഉത്ഘോഷിക്കുന്നു. അണുവിൽ (ആറ്റത്തിൽ) ബ്രഹ്മചൈതന്യമുണ്ടെങ്കിൽ അതേതു പ്രകാരം വർത്തിക്കുന്നു. അണുവിന്റെ ഘടന ആധുനിക ശാസ്ത്രപ്രകാരം പരിശോധിക്കാം. നെഗറ്റീവ് ചാർജ്ജുള്ള ഇലക്ട്രോണുകൾ അതിവേഗം നിമിഷംപ്രതി 2200 കിലോമീറ്ററോളം വേഗത്തിൽ, പോസിറ്റീവ് ചാർജ്ജുള്ള ന്യൂക്ലിയസ്സിനു ചുറ്റും ഭ്രമണം ചെയ്യുന്നു. സാധാരണ ഭൗതികശാസ്ത്രത്തിൽ നിലനിൽക്കുന്ന (ശാസ്ത്രജ്ഞന്മാർ നിയമമാക്കി അംഗീകരിക്കുന്ന) രണ്ടു നിയമങ്ങൾ ആറ്റത്തിന്റെ കാര്യത്തിൽ നിരാകരിക്കപ്പെടുന്നു. ഒന്ന് ഒരേ ചാർജ്ജുള്ള കണങ്ങൾ ശക്തിയായി വികർഷിച്ച് അകന്നുപോകുന്നതായിരിക്കും. ഇത് ന്യൂക്ലിയസിനകത്തുവർത്തിക്കുന്ന പോസിറ്റീവ് ചാർജ്ജുള്ള പ്രോട്ടോണുകളുടെ കാര്യത്തിൽ (കൂടാതെ പോസിട്രോണുകളും അവിടെയുണ്ട്) പാലിക്കപ്പെടുന്നില്ല. വികർഷണം എത്ര ശക്തിയേറിയതാണെങ്കിലും അതിനെ അതിജീവിച്ച് പോസിറ്റീവ് ചാർജ്ജുകളുടെ ഒരു വലിയ സമാഹാരത്തെ ഒരുമിച്ച് ഒരു കൂട്ടിലെന്നപോലെ പിടിച്ചുനിർത്തുന്ന, വികർഷണത്തിനപ്പുറത്തുള്ള ഒരു ആകർഷണശക്തി ന്യൂക്ലിയസിനകത്തുണ്ട്! ശാസ്ത്രജ്ഞന്റെ രണ്ടാമത്തെ നിയമവും ആറ്റത്തിനകത്ത് ലംഘിക്കപ്പെടുന്നു. വിപരീതചാർജ്ജുള്ള കണങ്ങൾ പരസ്പരം ആകർഷിക്കുമെന്നതാണ്, ആ നിയമം. നെഗറ്റീവ് ചാർജ്ജുള്ള അനവധി ഇലക്ട്രോണുകൾ പോസിറ്റീവ് ചാർജ്ജുള്ള ന്യൂക്ലിയസ്സിലേക്കു പതിക്കാതെ, അതിനുചുറ്റും ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ന്യൂക്ലിയസ്സിലേക്കു പതിക്കാതെ, ഇല

ക്ട്രോണുകൾ വർത്തിക്കുന്നത് സെൻട്രിപെറ്റൽ ശക്തികൊണ്ടാണെങ്കിൽ, ഈ ഫോഴ്സ് ഇലക്ട്രോണുകളെ ബാലൻസ് ചെയ്യത്തക്കവിധത്തിലുള്ള ന്യൂക്ലിയസ്സിന്റെ സെൻട്രിഫ്യൂഗൽ ആകർഷണശക്തിക്ക് വിധേയമാകണം. അപ്രകാരമെങ്കിൽ ഇലക്ട്രോണുകൾ ന്യൂക്ലിയസിൽ നിന്ന് കൃത്യമായ അകലം (വ്യത്യസ്ത ഇലക്ട്രോൺ സമൂഹത്തിന് വ്യത്യസ്ത അകലങ്ങളുമാകാം) നിലനിർത്തണം. പക്ഷേ ഇലക്ട്രോണുകൾ പലതരത്തിലുള്ളതായ, ന്യൂക്ലിയസിനോട് അടുത്തും അകന്നും വരുന്ന വിധത്തിൽ വീർപ്പിച്ച ബലൂണിന്റെ പോലും ആകൃതിയിലുള്ള, പഥത്തിലൂടെയാണ് സഞ്ചരിക്കുന്നത്. ഇത് ശാസ്ത്രദൃഷ്ട്യാ പതിറ്റാണ്ടുകൾക്കു മുമ്പ് തെളിയിക്കപ്പെട്ടിരിക്കുന്നതുമാണ്. അതായത് വ്യക്തമായ ദിശാബോധത്തോടുകൂടി, വ്യക്തമായ വേഗത്തിൽ, പല ആകൃതിയിലുള്ള സഞ്ചാരപഥത്തിലൂടെ (Orbit = s, p, d, f എന്നീ orbit കൾ ഓർമ്മിക്കുമല്ലോ) പരസ്പരം കൂട്ടിമുട്ടാതെയും ന്യൂക്ലിയസിൽ പതിക്കാതെയും, ഈ ഇലക്ട്രോണുകൾ, ആറ്റം സൃഷ്ടിക്കപ്പെട്ട കോടിക്കണക്കിന് വർഷങ്ങൾക്ക് മുമ്പ് മുതൽക്ക് തന്നെ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ഇലക്ട്രോണുകളിൽ ചലനത്തിനുള്ള ഊർജ്ജവും ഭ്രമണത്തിന്റെ ദിശാബോധവും കൊടുത്തിട്ടുണ്ട് എന്നർത്ഥം. ഈ ചൈതന്യത്തെ ദർശിച്ച ഭാരതീയർ അണുവിൽ സ്വതസിദ്ധമായി തന്നെ ബ്രഹ്മചൈതന്യം വർത്തിക്കുന്നു എന്നു പ്രഖ്യാപിച്ചു. ഇതേ ദിശാബോധമുള്ള ചൈതന്യത്തിലാണ്, ന്യൂക്ലിയസ്സും, ഓരോ നിമിഷവും ദശലക്ഷക്കണക്കിന് പ്രാവശ്യം സ്വയം ഭ്രമണം ചെയ്യുന്നതും. ഇതിലൂടെ അണുവിൽ സ്വബോധമുള്ള ശക്തിയുണ്ടെന്ന് (ബ്രഹ്മചൈതന്യമുണ്ടെന്ന്) വ്യക്തമാകുന്നു.

ഓരോ അണുവിന്റെ ഘടകത്തെക്കുറിച്ചുള്ള ആധുനിക ശാസ്ത്രജ്ഞാനം അനുദിനം മാറിക്കൊണ്ടിരിക്കുന്നു. അത്യന്താധുനിക ശാസ്ത്രം കണ്ടുപിടിച്ചിട്ടുള്ള (പ്രത്യേകം ശ്രദ്ധിക്കുക: അത്യന്താധുനിക ശാസ്ത്രജ്ഞാനം എന്നത് ശാസ്ത്രജ്ഞന്മാർ സൃഷ്ടിച്ചതല്ല അവർ കണ്ടുപിടിച്ചതുമാത്രമാണ്.) ക്വാണ്ടം എന്റാംഗിൾമെന്റ് എന്ന പ്രതിഭാസം, ആറ്റത്തിലെ പ്രജ്ഞാനത്തെ ഇപ്രകാരം വിവരിക്കാനുപയോഗിക്കാം. പല കണികകളും (particles) തമ്മിലുള്ള അകലം/ദൂരം ചിന്താതീതമായി വർദ്ധിക്കുമ്പോൾ അവ സ്വതന്ത്രമായ കണികകളെ പോലെ നിലനിൽക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു എന്ന സിദ്ധാന്തം ഇന്ന് മാറിയിരിക്കുന്നു. ദശലക്ഷക്കണക്കിന് കിലോമീറ്റർ ദൂരത്തിൽ നിലനിൽക്കുമ്പോഴും ചില കണികകൾ ഒരൊറ്റ സിസ്റ്റത്തിന്റെ അവിഭാജ്യ

ഘടകങ്ങളെപോലെ നിലനിൽക്കുകയും, പ്രതികരിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്നു. അകലവും, ദൂരവും, ശൂന്യതയും (vacuum) ഇവ തമ്മിലുള്ള ബന്ധത്തെ ഇല്ലാതാക്കാൻ സാധ്യമല്ല.

ഒരാറ്റത്തിലെ ഒരു ഫോട്ടോൺ ക്ലോക്ക്വൈസ് ആയി ഭ്രമണം ചെയ്യുമ്പോൾ അതിന്റെ എന്റാംഗിൾഡ് ഫോട്ടോൺ ആന്റി ക്ലോക്ക്വൈസായിട്ടേ ഭ്രമണം ചെയ്യുകയുള്ളൂ. അതായത് അവ രണ്ടും ഒരു നിയമം അനുശാസിക്കുന്നു. ഈ രണ്ടു ഫോട്ടോണുകളും തമ്മിലുള്ള ദൂരം ഒരു മില്യൺ ലൈറ്റ് ഇയേഴ്സ് ആക്കി എന്ന് വിചാരിക്കുക. അപ്പോൾ ഒന്നാമത്തെ ഫോട്ടോൺ ക്ലോക്ക്വൈസാണെങ്കിൽ ഒരു മില്യൺ ലൈറ്റ് ഇയേഴ്സിനപ്പുറം ഭ്രമണം ചെയ്യുന്ന ഇതിന്റെ എന്റാംഗിൾഡ് ഫോട്ടോൺ ആന്റി ക്ലോക്ക് വൈസായിരിക്കും. ഒന്നാമത്തേതിന്റെ ദിശ മാറ്റി ആന്റി ക്ലോക്ക് വൈസാക്കിയാൽ രണ്ടാമത്തേത് ഇത്രയും അകലത്തിൽ നിലനിൽക്കുന്നതാണെങ്കിലും അത് തിരിഞ്ഞ് ക്ലോക്ക് വൈസാകും. ഇവിടെ ശാസ്ത്രജ്ഞർ മനസ്സിലാക്കുന്നത് രണ്ടു ഫോട്ടോണുകളിലും അന്തർലീനമായ, സ്വതസിദ്ധമായ പ്രജ്ഞാനമാണീദിശമാറ്റത്തിന്നാധാരമായി പ്രവർത്തിക്കുന്നത്. അത് അതിൽ തന്നെ നിലനിൽക്കുന്നതാണ്. അവ തമ്മിലുള്ള ദൂരം ഈ പ്രജ്ഞാന പ്രദർശനത്തെ ബാധിക്കുന്നില്ല. അതിന്റെയർത്ഥം **അണോരണീയാൻ......** അണുവിൽ വെച്ച് ഏറ്റവും ചെറിയ അണുവിലും ഈ പ്രജ്ഞാനമുണ്ട്...! ഓരോ ഫോട്ടോണിന്റേയും ശരാശരി ആയുസ് $10^{31}$ വർഷമത്രെ! അപ്പോൾ ആറ്റത്തിനും ജനനമരണമുണ്ട്.

**മഹതോമഹീയാൻ** എന്നതാണ് മേൽവിവരിച്ച ഉപനിഷദ് വരിയിലെ രണ്ടാം ഭാഗം. ഇതിന്റെയർത്ഥം മഹത്തായതിൽ വച്ച് ഏറ്റവും മഹത്തായതിൽ എന്നതാണ്. ഈ അതിമഹത്തായത് പ്രപഞ്ചം തന്നെയാണ്. പ്രപഞ്ചം എന്നാൽ ഭൂമി, ബുധൻ, കുജൻ തുടങ്ങിയവയെപോലെയുള്ള ഗ്രഹങ്ങൾ സൂര്യനുചുറ്റും അതിവേഗത്തിൽ പ്രദക്ഷിണം വയ്ക്കുകയും സ്വയം ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നതുമായ സൗരയൂഥങ്ങളുടെ സമാഹാരങ്ങളായ ശതകോടിക്കണക്കിന് ഗാലക്സികൾ ചേർന്നതാണ്. ഭഗവദ്ഗീതയിലെ വിശ്വരൂപദർശനം എന്ന അദ്ധ്യായത്തിൽ വിവരിക്കുന്ന വിശ്വത്തിന്റെ രൂപം തന്നെയാണത്. നഗ്നനേത്രങ്ങളാൽ കാണുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ട്, ദിവ്യചക്ഷുസ് അഥവാ ജ്ഞാനചക്ഷുസ് പ്രദാനം ചെയ്ത് പ്രപഞ്ചത്തെ നോക്കുവാൻ, ശ്രീകൃഷ്ണൻ ഉപദേശിച്ചതിനുശേഷം അർജ്ജുനൻ ദർശിച്ച അതേവിശ്വരൂപമാണ് പ്രപഞ്ചം: സ്വയം സർവതും ചരിക്കുന്ന-ചലിക്കുന്ന-പ്രയാണം ചെയ്യുന്ന

പ്രപഞ്ചശക്തിയെക്കുറിച്ച് തന്നെയാണ് അർത്ഥശങ്കക്കിടമില്ലാത്തവിധത്തിൽ ഉപനിഷദ് സന്ദേശങ്ങൾ നിറഞ്ഞ ഭഗവദ്ഗീതയിൽ വിവരിക്കുന്നത്.

പ്രപഞ്ചത്തിലെ ബ്രഹ്മചൈതന്യം എങ്ങിനെ വിശകലനം ചെയ്യാം? നമ്മുടെ കൊച്ചുഭൂമി ഓരോ മണിക്കൂറും ആയിരക്കണക്കിന് കിലോമീറ്റർ (1600 കി.മി) വേഗതയിൽ സ്വയം ഭ്രമണം ചെയ്യുന്നു. അതേസമയം പ്രതിദിനം ഏതാണ്ട് 1.35 ലക്ഷം കിലോമീറ്റർ വേഗതയിൽ സൂര്യനു ചുറ്റും പ്രദക്ഷിണം വെക്കുന്നുമുണ്ട്. ഈ പ്രദക്ഷിണവേഗത ഏകദേശം മണിക്കൂറിൽ 5000 ത്തിലധികം കിലോമീറ്ററാണ്. ഭൂമിയെപോലെ മറ്റു ഗ്രഹങ്ങളും നിരന്തരം അതിഭയാനകമായ വേഗതയിൽ ഭ്രമണ/പ്രദക്ഷിണങ്ങൾക്കു വിധേയമാണ്. ഭൂമിയും ഗ്രഹങ്ങളും സൂര്യനും അടങ്ങുന്ന ഈ സൗരയൂഥം നമ്മുടെ, ക്ഷീരപഥം (Milky way) എന്ന ഗാലക്സിയുടെ ഒരു ദിശയിലേക്ക് കുതിക്കുന്നു. കൂടാതെ ഈ ഗാലക്സിയും മറ്റു ഗാലക്സികളും പ്രപഞ്ചത്തിന്റെ ഒരു ദിശയിലേക്ക് (സാങ്കൽപികമായ തെക്ക് കിഴക്കേദിശയിലേക്കാണെന്നു തോന്നുന്നു) അതിവേഗത്തിൽ പായുന്നുമുണ്ട്. ഇവിടെ, ആറ്റത്തിലെ ഇലക്ട്രോണുകളിൽ വിവരിച്ചതുപോലെ, എല്ലാ ഗ്രഹങ്ങളും സൂര്യനുചുറ്റും നിശ്ചിത വേഗതയിൽ നിശ്ചിത ദിശയിലൂടെ, സൂര്യനിലേക്ക് പതിക്കാതെയും സൂര്യനിൽ നിന്ന് തെറിച്ചുപോകാതെയും പ്രദക്ഷിണം വെക്കുന്നു. ഈ അതിവേഗത്തിലുള്ള പാച്ചിലിലും എല്ലാ ഗ്രഹങ്ങൾക്കും apogee, perigee എന്ന, സൂര്യനോട് ഏറ്റവും അടുത്ത-ദൂര ബിന്ദുക്കളുമുണ്ട്. സൂര്യന്റെ ആകർഷണ ശക്തി രണ്ടു ബിന്ദുവിൽ എത്തുമ്പോഴും വ്യത്യസ്തമായിരിക്കുന്നു. എങ്കിലും ഗ്രഹങ്ങളുടെ സഞ്ചാരപഥത്തിന്റെ ദിശാബോധത്തിന് വ്യത്യാസം സംഭവിക്കുന്നില്ല. എല്ലാവർഷവും ഭൂമിയും ഗ്രഹങ്ങളും ഒരേ രീതിയിലുള്ള പഥത്തിലൂടെ പ്രദക്ഷിണം വെക്കുന്നു.

കേരള യൂണിവേഴ്സിറ്റിയിലെ പ്രഗത്ഭനായ ഫിസിക്സ് പ്രൊഫസർ. ഡോ. എം.കെ. പ്രഭാകരൻനായർ എഴുതിയ പുസ്തകത്തിലെ വരികളുദ്ധരിച്ച് ഈ പ്രപഞ്ചത്തെക്കുറിച്ച് മനുഷ്യന്റെ ഇന്നത്തെ അറിവു വിവരിക്കുകയാണെങ്കിൽ അതിപ്രകാരമായിരിക്കും: മിൽകി വേ ഗാലക്സിയുടെ ഒരംഗമാണ് നമ്മുടെ സൂര്യൻ. ശതകോടിക്കണക്കിന് ഗാലക്സികളുണ്ട്. ഓരോ ഗാലക്സിയിലും ദശലക്ഷകണക്കിന് നക്ഷത്രങ്ങളുണ്ട്. നമ്മുടേത് ഒരിടത്തരം ഗാലക്സിയാണ്. നമ്മുടെ സൗരയൂഥം ഈ ഗാലക്സിയുടെ കേന്ദ്രബിന്ദുവിനെ, ആധാരമാക്കി നിമിഷത്തിൽ 250 കി.മി. വേഗതയിൽ പ്രദക്ഷിണം വെക്കുന്നു. മിൽകി വേ ഗാലക്സിയുടെ

വ്യാസം 100000 പ്രകാശവർഷമാണ്. 250 ദശലക്ഷം വർഷം കൊണ്ട് സൗരയൂഥം ഈ ഗാലക്സിയിൽ ഒരു പ്രദക്ഷിണം പൂർത്തിയാക്കുന്നു. 10 ബില്യൺ പ്രകാശവർഷം ദൂരമുള്ള ഒരു ചെറിയഭാഗം പ്രപഞ്ചത്തെ ഒന്നു പരിശോധിച്ചാൽ അതിൽ 10 ബില്യൺ ഗാലക്സികളുണ്ടായിരിക്കും. ആൻഡ്രോ മിഡാ ഗാലക്സി നമ്മളിൽ നിന്ന് 30 കോടി വർഷങ്ങൾക്കകലെയാണ്. ദൃശ്യമാകുന്ന സൂര്യഭാഗത്തിന്റെ വ്യാസം 140000 കി.മി. ആണ്. സൂര്യന്റെ കേന്ദ്രഭാഗത്തിലെ താപം 6000 കെൽവിൻ ആണ്. നമ്മളിൽ നിന്ന് 10 കോടി പ്രകാശവർഷം അകലെയുള്ള ഗാലക്സികൾ, നമ്മളിൽ നിന്ന് മണിക്കൂറിൽ 88.6 ലക്ഷം കി. മീറ്റർ വേഗതയിൽ വീണ്ടും അകന്നുകൊണ്ടേയിരിക്കുന്നു. 20 കോടി പ്രകാശവർഷം അകലെയുള്ള ഗാലക്സികൾ മണിക്കൂറിൽ 1.77 കോടി കി.മി. വേഗത്തിൽ വീണ്ടും അകലുന്നു. ഓരോ 10 കോടി പ്രകാശവർഷത്തിന്റെ ദൂരം വർദ്ധിക്കുമ്പോഴും അവിടെയുള്ള ഗാലക്സികൾ 8.86 ദശലക്ഷം കി.മീറ്റർ വേഗതയുടെ ഗുണിതങ്ങളായി അകലുന്നു. ദ്രഷ്ടാവിൽ നിന്ന് ഓരോ ഗാലക്സിയും പാഞ്ഞകന്നുകൊണ്ടേയിരിക്കുന്നു. ഈ പ്രപഞ്ചത്തിന്റെ ഉത്ഭവം, നിലനിൽപ്, അതിലെ ഓരോ നക്ഷത്രത്തിന്റേയും, സൗരയൂഥത്തിന്റേയും, ഗാലക്സിയുടേയും നാശം ഇവയ്ക്കെല്ലാം ശാസ്ത്രജ്ഞന്മാർ ധാരാളം സിദ്ധാന്തങ്ങളുണ്ടാക്കിയിട്ടുണ്ട്. അവർ കണ്ടുപിടിച്ച, ആ സിദ്ധാന്തങ്ങളിലൂടെയാണ് ഈ പ്രപഞ്ചഘടകങ്ങൾ ചലിക്കുന്നതെന്നവർ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നു. അവിടെ ഭാഷാ പ്രയോഗം തെറ്റിയിട്ടില്ലേ. ആ സിദ്ധാന്തങ്ങൾ അവർ പ്രപഞ്ചത്തിനുവേണ്ടിയുണ്ടാക്കിയതല്ല. പ്രപഞ്ചത്തിലെ നിയമങ്ങൾ ഇവർ കണ്ടുപഠിച്ചതും 'കണ്ടുപിടിച്ചതും' മാത്രമാണ്.

ആ നിയമങ്ങളൊന്നും ഈ ശാസ്ത്രജ്ഞന്മാർ സൃഷ്ടിച്ചതല്ല. അതിനെ ശാസ്ത്രജ്ഞന്മാർ സിദ്ധാന്തങ്ങളെന്നു പറയുന്നു. മനുഷ്യനെ കുറിച്ചു പഠിക്കലും മനുഷ്യനെ സൃഷ്ടിക്കലും തമ്മിൽ വ്യത്യാസമുണ്ട്. പ്രകൃതിയുടെ ദൃശ്യങ്ങൾ വെച്ചു സിദ്ധാന്തങ്ങളുണ്ടാക്കലും പ്രകൃതിഘടകത്തെ സൃഷ്ടിക്കലും തമ്മിൽ വലിയ വ്യത്യാസമില്ലേ? ആ പ്രപഞ്ചനിയമത്തെ നാം പ്രപഞ്ചത്തിലെ പ്രജ്ഞാനമെന്നു പറയുന്നു.

മേൽവിവരിച്ചതുപോലെ ആയിരക്കണക്കിന് പ്രപഞ്ചപ്രതിഭാസങ്ങളുണ്ട്. അവയല്ലാം ശാസ്ത്രജ്ഞന്മാർ പഠിക്കുന്നു. അവരുടെ ജ്ഞാനഭണ്ഡാരത്തിന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ട് ഇന്നു പലരും പലതും പറയുന്നു. അതിൽ പലതിനും നോബൽസമ്മാനം വരെ ലഭിക്കുന്നു. ഏതാണ്ടെല്ലാം പിന്നീട് തിരുത്തുന്നു. അതിന് എക്സപ്ഷൻ എന്നവർ

പറയുന്നു. പ്രകൃതിയേയും പ്രപഞ്ചത്തേയും കുറിച്ചുള്ള ജ്ഞാനം നേടിയവരിൽ ചിലർ ധരിക്കുന്നു ഞങ്ങളാണ് ഈ നിയമസൃഷ്ടാക്കൾ, അതിലൂടെയാണ് പ്രകൃതിയും പ്രപഞ്ചവും ചലിക്കുന്നതും ചരിക്കുന്നതും.... എന്തൊരബദ്ധം!

പ്രപഞ്ചത്തിലെ ഈ പ്രതിഭാസങ്ങൾക്ക് വ്യക്തമായ വിവരണം സാധിക്കണമെങ്കിൽ സർവഗ്രഹങ്ങളിലും, നക്ഷത്രങ്ങളിലും ജ്യോതിർഗോളങ്ങളിലും ഭ്രമണം ചെയ്യുവാനും പ്രദക്ഷിണം വെക്കുവാനും ആവശ്യമായ, സ്വതസിദ്ധമായ ഊർജ്ജവും ദിശാബോധവും ഉണ്ടെന്നറിയണം. മറ്റൊരർത്ഥത്തിൽ സർവജ്യോതിർഗോളങ്ങളിലും നിലനിൽക്കുന്നത്, ഒരു മഹത്തായ ഊർജ്ജചൈതന്യത്തിന്റെ ശക്തിയും സന്ദേശവുമായാണ്. അത് ഉൾക്കൊണ്ടും അനുസരിച്ചും കൊണ്ടുമാണ്. അവ നിരന്തരം വ്യക്തമായ ദിശയിലൂടെ ചലനാത്മകമാകുന്നത്. ഇതാണ് മഹത്തിൽ വെച്ചേറ്റവും മഹത്തായ പ്രപഞ്ചത്തിലുള്ള ബ്രഹ്മചൈതന്യം. (ഇതേ ഉപനിഷദ് വരിയിൽ മൂന്നാമതൊരു ഭാഗമുണ്ട്-**ജീവോ ബ്രഹ്മൈവ നാപരാ** അതിനെക്കുറിച്ച് ജീവശാസ്ത്രത്തിൽ വിവരിക്കാം).

**ബ്രഹ്മാണ്ഡ പദവിശകലനം :** ഭാഗവതത്തിൽ നൽകിയിരിക്കുന്ന ബ്രഹ്മാണ്ഡവിവരണം വായിക്കുമ്പോൾ, സുപ്രസിദ്ധശാസ്ത്രജ്ഞനായ പ്രൊഫ. നാർലിക്കർ എഴുതിയ ഒരു അഭിപ്രായം പ്രാധാന്യമർഹിക്കുന്നതായി മനസിലാകും. ആധുനിക ശാസ്ത്രജ്ഞാനമായ Stable state theory ക്കും Big bang theory യ്ക്കുമെല്ലാം ആധാരമാക്കാവുന്ന ഒരു അത്യുജ്ജ്വല Scientific Concept ആണത്രെ "ബ്രഹ്മാണ്ഡം" എന്ന പ്രയോഗത്തിലൂടെ പ്രപഞ്ചത്തെക്കുറിച്ചുള്ള വിവരണം നൽകിയിരിക്കുന്നത്.

പ്രപഞ്ചത്തിലെ ഗാലക്സികളും, സൗരയൂഥങ്ങളും, ഗ്രഹങ്ങളുമെല്ലാം നിർമ്മിച്ചിരിക്കുന്നത് 108 അടിസ്ഥാനമൂലകങ്ങളാലാണ്. ആ മൂലകങ്ങളാകട്ടെ പ്രോട്ടോൺ, ന്യൂട്രോൺ എന്നിവയാലും. ഈ ആറ്റോമിക ഘടകങ്ങളാകട്ടെ ക്വാർക്ക്സ് എന്നറിയപ്പെടുന്ന ഘടകങ്ങളാലുമാണ്. ഇവിടെനിന്നും താഴെക്കിറങ്ങിയാൽ നമുക്കു ലഭിക്കുന്നത് ഊർജ്ജത്തിന്റെ സ്ട്രിങ്ങുകളാണ്. ഓരോ സ്ട്രിങ്ങും നിരന്തരം നൃത്തം ചെയ്യുന്ന ഊർജ്ജതന്തുക്കളാണ്. ചിലവ ശക്തമായി സ്പന്ദിക്കുന്നു ചിലവ ശാന്തമായും ഇത്തരത്തിലുള്ള തന്തുക്കളുടെ നീളം $10^{-33}$ സെ.മീ. ആകാമത്രെ. ഒമ്പത് dimension നും സമയവും ചേർത്തുള്ള പത്തു ഡയമെൻഷനുകളും ബ്രഹ്മാണ്ഡമാകുന്ന പ്രപഞ്ചത്തിൽ പ്രവർത്തിക്കുന്നതിന്റെ

നിയമങ്ങൾ അനവധി ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചുകൊണ്ടേയിരിക്കുന്നു. ഈ സ്ട്രിങ്ങുകൾ കണ്ടുപിടിച്ചവർ നിയമങ്ങളുണ്ടാക്കി ബ്രഹ്മാണ്ഡത്തെ അനുസരിപ്പിച്ചവരല്ല. മറിച്ച് പ്രപഞ്ചത്തിലും അണുവിലും കണ്ടത് അവർ പഠിച്ചെഴുതിയെന്നേയുള്ളൂ. ആ പ്രപഞ്ചത്തിൽ കണ്ടതെല്ലാം ജനിച്ചതും/ജനിപ്പിച്ചതും, നിലനിൽക്കുന്നതും/നിലനിർത്തുന്നതും ഓരോ നക്ഷത്രം മുതൽക്ക് പരമാണുവിലെ ഘടകം വരെ നശിക്കുന്നതും നശിപ്പിക്കുന്നതുമായ ചൈതന്യത്തിന്റെ നിയമപരിപാലനമാണ് ബ്രഹ്മാണ്ഡത്തിൽ നടക്കുന്ന ബ്രഹ്മ വിവർത്തനം അഥവാ ബ്രഹ്മവൈവർത്തം.

ബ്രഹ്മം എന്ന പദത്തിന് ഈ വിവരണങ്ങളിലൂടെ വ്യക്തമാകുന്ന ശാസ്ത്രസത്യവും തത്വവും ഇതാണ്. സ്വബോധമുള്ളതും, ദിശയും മാർഗവും വ്യക്തമായി അറിയാവുന്നതും, നിയന്ത്രിക്കാവുന്നതുമായ അത്യുജ്ജ്വലശക്തിയാണ് ബ്രഹ്മം. അതിനാൽ (**അചിന്ത്യയാ അപരിമിതയാ ശക്ത്യാ....** എന്ന വരിയിലൂടെ വിവരിക്കുന്നത്. ചിന്തിക്കാൻ പറ്റുന്നതിലപ്പുറമുള്ളതും പരിമിതിയില്ലാത്തതുമായ ശക്തികൊണ്ട് നിറഞ്ഞിരിക്കുന്നതും....) ശക്തി ഒരു മുട്ടയിൽ അഥവാ അണ്ഡത്തിലെന്നപോലെ വർത്തിക്കുന്നതാണ് ബ്രഹ്മാണ്ഡം. ഒരു മുട്ടയ്ക്കകത്ത് ജീവനുള്ള കോഴിക്കുഞ്ഞിന്റെ ജീവചൈതന്യം നിറഞ്ഞുനിൽക്കുന്നു. അനുനിമിഷം കത്തിജ്വലിക്കുന്ന ആയിരക്കണക്കിന് സൂര്യന്മാരും (ദിവിസൂര്യ സഹസ്രസ്യ) അവയ്ക്കുചുറ്റും പ്രദക്ഷിണം വയ്ക്കുന്ന ജ്യോതിർഗോളങ്ങളും, അനുനിമിഷം മരിക്കുന്ന സൂര്യന്മാരുടെ ശരീരമായ തമോഗർത്തങ്ങളും Black holes) അതുപോലെ പുതിയ നക്ഷത്രങ്ങളും ജനിക്കുന്നതും മരിക്കുന്നതുമെല്ലാം ചേർന്നൊരു മഹാശക്തിയായ പ്രപഞ്ചത്തിന്, അണ്ഡത്തിന്റെ ആകൃതി കൊടുത്തുകൊണ്ട് പൂർവ്വികർ വിവരിച്ചതാണ്, ബ്രഹ്മാണ്ഡം എന്ന പദം. അതാണ് ഊർജ്ജത്തിന്റെ അഥവാ ബ്രഹ്മചൈതന്യത്തിന്റെ നിറകുടമായ ഈ പ്രപഞ്ചം. ഏതാണ്ട് പൂർണമായും "ശൂന്യ"മായിരിക്കുന്നതും അനന്തമായതുമായ ഈ പ്രപഞ്ചത്തിൽ ഓരോ സൂര്യനും, ഗ്രഹങ്ങളും ഏതാനും തരികൾ മാത്രമാണ്. ആ തരികളുൾപ്പെടെയാണ്, ആധുനീക ശാസ്ത്രജ്ഞന്മാർ എട്ടു വർഷങ്ങൾക്കു മുമ്പ് ന്യൂസയിന്റിസ്റ്റ് എന്ന ശാസ്ത്ര മാഗസിനിൽ എഴുതിയത് ഇതാണ്: "പിപ്പറ്റിന്റെ ബൾബുപോലെയുള്ള ഈ പ്രപഞ്ചത്തിൽ ഊർജ്ജം നിറഞ്ഞിരിക്കുന്നു. നമ്മുടെ ഗാലക്സി പ്രപഞ്ചത്തിന്റെ കേന്ദ്രബിന്ദുവിലേക്ക് പായുന്നു." അതിനാൽ ബ്രഹ്മാണ്ഡം ആധുനിക ശാസ്ത്രപദമായ Universal egg ആണ്.

ബ്രഹ്മാണ്ഡപുരാണത്തിലും മറ്റു പുരാണങ്ങളിലും ബ്രഹ്മ-അണ്ഡവിവരണം സുദീർഘമായി നൽകിയിരിക്കുന്നതുപോലെ ബ്രഹ്മവൈവർത്ത പുരാണത്തിലാകട്ടെ ബ്രഹ്മത്തിന്റെ വിവർത്തനം കൊണ്ട് അഥവാ രൂപ മാറ്റത്താൽ പ്രപഞ്ചത്തിലെ ദ്രവ്യസൃഷ്ടി നടക്കുന്നു എന്ന ആശയമാണ് നൽകിയിരിക്കുന്നത്. അതായത് Manifestation of energy എന്ന concept പോലെ Manipulation of energy എന്ന concept ഉം ഉണ്ട് എന്ന് വ്യക്തമാക്കുന്നതാണ് ബ്രഹ്മവൈവർത്ത പദപ്രയോഗത്തിലൂടെ ഉദ്ദേശിക്കുന്നത്. ദിശാബോധമുള്ള ഊർജ്ജത്തിലുണ്ടാകുന്ന വ്യതിയാനങ്ങളിലൂടെ ഉൽപന്നത്തിന്റെയും/ ദ്രവ്യത്തിന്റെയും അടിസ്ഥാനം തന്നെ മാറ്റുവാൻ സാധിക്കും. creation of materials from consciousness എന്ന ആധുനിക ശാസ്ത്രവരി ശ്രദ്ധേയമാണ്. ഭൂമിയുടെ അന്തരീക്ഷത്തിൽ കോടികണക്കിന് വർഷങ്ങളായി നിലനിൽക്കുന്ന Light energy-sound energy-heat energy-gravitational energy... എന്നീ ഊർജ്ജ സ്രോതസ്സുകളിലെ പ്രതികരണമാണ് ജീവചൈതന്യം എന്ന പ്രതിഭാസത്തിന്റെ ഉത്ഭവത്തിന് കാരണമായത്. ഈ ഊർജ്ജസ്രോതസ്സുകളിലെ 'ചൈതന്യം' വലിച്ചെടുത്തിട്ടാണ്. നൈട്രജനും ഹൈഡ്രജനും ചേർന്ന് അമോണിയാ ഉണ്ടായത്. അതുപോലെ കാർബൺഡൈ ഓക്സൈഡും ഹൈഡ്രജനും ചേർന്ന് മിഥേനും ഉണ്ടായതും, തുടർന്ന് അമോണിയായും, മീഥേനും കാർബൺഡൈ ഓക്സൈഡുമെല്ലാം ചേർന്ന് ആദ്യത്തെ അമിനോ ആസിഡുമുണ്ടായതും അമിനോ ആസിഡുകൾ ചേർന്ന് പെപ്പൈറ്റഡുകളും, പോളിപെപ്പൈറ്റഡുകളും, അതിൽ നിന്ന് ജീവൻ സ്ഫുരിക്കുന്ന പ്രോട്ടീൻ ചേർന്ന വൈറസും ഉദയം ചെയ്തത്. ഈ ബയോരാസപ്രവർത്തനത്തിലെ ഓരോ പ്രക്രിയയ്ക്കും ആവശ്യത്തിന് ഊർജ്ജം ലഭിച്ചു എന്നുമാത്രമല്ല ആ ഊർജ്ജം സ്വീകരിച്ച് നടന്ന ബയോകെമിക്കൽ പന്ഥാവ് ദിശാബോധത്തോടുകൂടിയതുമായിരുന്നു. അതുകൊണ്ടാണ് ജീവൻ എന്ന പ്രതിഭാസം ഉദയം ചെയ്തത്. അപ്രകാരം ഊർജ്ജത്തിന്റെ 'വൈവർത്തം' Manipulation നടന്നില്ലായിരുന്നു എങ്കിൽ ജീവനിവിടെ ഉത്ഭവിക്കില്ലായിരുന്നു. ഈ Manipulation ദിശബോധത്തോടുകൂടി നടക്കാത്തതുകൊണ്ടാണ് ജീവൽ സൃഷ്ടി മറ്റുഗ്രഹങ്ങളിൽ നടക്കാത്തതും. അതിനാൽ ബ്രഹ്മാണ്ഡം എന്ന പദം പോലെ ശാസ്ത്രീയമാണ് ബ്രഹ്മവൈവർത്തം എന്ന പദവും.

ബ്രഹ്മാവ് എന്ന പദവിശകലനം: ബ്രഹ്മത്തെ യഥാവിധി കൈകാര്യം ചെയ്യുന്ന പ്രതിഭാസത്തിന് ആധാരശക്തിയാണ് ബ്രഹ്മാവ്. ബ്രഹ്മാവ്

മനുഷ്യനല്ല. മാതാപിതാക്കൾക്കു ജനിച്ച മനുഷ്യരൂപധാരിയുമല്ല. നാലു തലയുള്ള രൂപത്തിൽ നാം സങ്കൽപിക്കുന്ന, പിതാമഹൻ എന്ന സൃഷ്ടി കർത്താവ് സൃഷ്ടിയുടെ Sybolised രൂപമാണ്. ബ്രഹ്മാവിന്റെ നാലുത ലയ്ക്ക് ഒരു ശാസ്ത്രീയ വിശകലനവുമാകാം (ഈ ശാസ്ത്രീയ വിശ കലനം പുരാണത്തിൽ നിന്നെടുത്തതല്ല. ശാസ്ത്രീയ വിശകലനം സാദ്ധ്യ മാകുമോ എന്നന്വേഷിച്ചിറങ്ങിയപ്പോൾ കണ്ടെത്തിയതു മാത്രമാണ്). ചിത്രരചനയാണെങ്കിലും, വിഗ്രഹനിർമ്മാണമാണെങ്കിലും, ഗൃഹനിർമ്മാ ണമാണെങ്കിലും, അതുപോലെ ഏതൊരു സൃഷ്ടിക്കും ആവശ്യമായ താണ് x-y-z- time അക്ഷങ്ങൾ. അതു നാലും ബ്രഹ്മാവിനെ തന്നെ രൂപകല്പന നടത്തിയപ്പോൾ, x-y-z- time എന്നീ നാലു തലകളിലൂടെ പുരാതന ഭാരതീയർ നൽകി. സരസ്വതിയെ ബ്രഹ്മപത്നിയാക്കി symbolic ആയി വച്ച് നാല് അക്ഷവും ജ്ഞാനവും അഥവാ വിദ്യയും സൃഷ്ടിക്കുവേണം എന്നവർ വ്യക്തമാക്കി. ഗർഭസ്ഥശിശു അമ്മയുമായി പൊക്കിൾക്കൊടിയിലൂടെ ബന്ധപ്പെട്ടിരിക്കുന്നതുപോലെ സൃഷ്ടി നട ത്തുന്നതിനാവശ്യമായ ഊർജ്ജവും ദ്രവ്യവും ലഭിക്കുന്നതിന് സൂചി പ്പിക്കുന്ന വിധത്തിൽ ബ്രഹ്മാവിനെ, പൊക്കിൾക്കൊടിയിലെ താമരയി ലൂടെ പ്രപഞ്ചരൂപമായ വിഷ്ണുവുമായി ബന്ധപ്പെടുത്തി. ഇത്തരത്തി ലുള്ള ബ്രഹ്മാവിന്റെ സമ്പൂർണ symbolic വിവരണം സ്വബോധമുള്ള പ്രപഞ്ച ഊർജ്ജത്തിൽ നിന്നും (ബ്രഹ്മത്തിൽ നിന്നും) ദ്രവ്യത്തിൽ നിന്നും സൃഷ്ടി നടത്തുന്നതിനെ വ്യക്തമാക്കുന്നതാണ്. ബ്രഹ്മമായ പ്രപഞ്ചചൈതന്യത്തിൽ നിന്ന് സൃഷ്ടി നടത്തുന്നതുകൊണ്ട് ബ്രഹ്മാവ് എന്ന് പേരും ലഭിച്ചു. ഭാഗവത പുരാണത്തിലെ ഈ വരി അത്യധികം ശാസ്ത്രീയ സന്ദേശമുൾക്കൊള്ളുന്നതായി തോന്നിയിട്ടുണ്ട്.

**സൃഷ്ട്വാ പുരാനി വിവിധാന്യജയാത്മശക്ത്യാ**
**വൃക്ഷാൻ സിരാൻസരീൻ ഖഗ ദംശ മത്സ്യാൻ**
**തിഷൈ്ടരതുഷ്ടഹൃദയ പുരുഷം വിധായ**
**ബ്രഹ്മാവലോക ധിഷണം മുദമാപദേവ (ഭാഗവതം)**

പ്രപഞ്ചചൈതന്യം, സ്വന്തം ആത്മചൈതന്യാംശത്താൽ, പണ്ട് വൃക്ഷ ങ്ങളെയും, ഇഴജന്തുക്കളെയും, നീന്തുന്നവയേയും, പക്ഷിമൃഗാദികളെ യുമെല്ലാം സൃഷ്ടിച്ചു. സൃഷ്ടികർത്താവായ "ഈശ്വരചൈതന്യം" ഉള്ള സൃഷ്ടികളെല്ലാം നടത്തിയിട്ടും സന്തോഷമില്ലാതെ വർത്തിച്ച് പിന്നീട് പ്രപഞ്ചത്തിൽ നിറഞ്ഞിരിക്കുന്ന അതേ ബ്രഹ്മചൈതന്യത്തെക്കുറി ച്ചറിയുവാൻ പാകത്തിന് ധിഷണാശക്തിയുള്ള മനുഷ്യനെ സൃഷ്ടിച്ച തിനുശേഷം, സംതൃപ്തനായി.

ഇവിടെ ബ്രഹ്മാവലോകധിഷണം എന്ന വരിക്കർത്ഥം, പ്രത്യേക ലക്ഷ്യത്തോടു കൂടി തന്നെ സൃഷ്ടിക്കപ്പെട്ട ബുദ്ധിശക്തിയുള്ള ഒരു ജീവിയാണ് മനുഷ്യരെന്നുതന്നെയാണ്. അതായത് പ്രപഞ്ചചൈതന്യം ഒരു പ്രത്യേക ഉദ്ദേശലക്ഷ്യത്തോടെ നടത്തിയ സൃഷ്ടിയാണ് മനുഷ്യർ. അതിനായി പ്രപഞ്ചശക്തിക്കൊരു ദിശാബോധമുണ്ടായിരുന്നു. ഈ ദിശാബോധവും ശക്തിയുമുള്ളതുകൊണ്ടാണ് പ്രപഞ്ചചൈതന്യത്തെ ബ്രഹ്മമെന്ന് പറയുന്നത്.

അഗ്നി ബ്രഹ്മമാണെന്ന് ഉപനിഷദ് വർണിക്കുന്നു. ഇതിന്റെ അർത്ഥമെന്താണ്? **നമസ്തേ അഗ്നേ ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി:** ഹേ അഗ്നേ നീയാണ് പ്രത്യക്ഷമായ ബ്രഹ്മം. അഗ്നിജ്വാലയിലൂടെ നടക്കുന്ന പ്രത്യേക ഓക്സിഡേഷൻ രാസപ്രവർത്തനത്തിൽ ചൂടും പ്രകാശവും ഉണ്ടാക്കുവാൻ സാധിക്കുന്നതിനാലും, വ്യക്തമായ രാസഉൽപ്പന്നങ്ങളുണ്ടാകുന്നതിനാലും, അഗ്നിക്ക് ഊർജ്ജവും ദിശാബോധവുമുണ്ട്. അതിനാൽ ബ്രഹ്മചൈതന്യത്തിന്റെ ദൃഷ്ടിഗോചരമായുള്ള ഭാവമാണ് അഗ്നി.

അഗ്നിയെന്നത് ബാഹ്യവും ആന്തരീകവുമായ രണ്ടുവിധ അഗ്നിയുണ്ട്. ഒന്നാമത്തേത് അഗ്നിയും രണ്ടാമത്തേത് ജഠരാഗ്നിയും. രണ്ടിലും നടക്കുന്നത് ഓക്സിഡേഷനാണ്. അഗ്നിയിലും ഒരു പ്രജ്ഞാനമുണ്ട്. ബാഹ്യാഗ്നിയിൽ കത്താൻ ഇഗ്നിഷൻ പോയിന്റു വരണം. കാർബൺ ഡൈയോക്സൈഡ് അഗ്നിയെക്കെടുത്തും. ചെറിയ അഗ്നിയെ കാറ്റില്ലാതാക്കും വലിയ അഗ്നിയെ പടർത്തി വലുതാക്കും. ചെറിയ അഗ്നിയിൽ കത്താത്തതുപലതും വലിയ അഗ്നിയിൽ കത്തും. ഇതെല്ലാം അഗ്നി നിയമങ്ങളാണ്.

ജഠരാഗ്നിയിൽ നടക്കുന്ന ഓക്സിഡേഷനെ നാം ദഹനം എന്നു തന്നെ പറയുന്നു. ദഹനം പുറത്തും അകത്തുമുള്ള പ്രക്രിയയാണ്. ഭക്ഷണം ദഹിപ്പിക്കുകയെന്നതും ജഢം ദഹിപ്പിക്കുക എന്നതും! അകത്തെ ജഠരാഗ്നിയുടെ ബയോകെമിക്കൽ നിയമങ്ങൾ അതിസൂക്ഷ്മങ്ങളാണ്. എല്ലാം കൃത്യവും നിയന്ത്രിതവുമാണ്. ആ നിയമത്തിന്റെ അടിസ്ഥാനത്തിലാണ് ശരീരതാപനില 37.3 $^0$C നിലനിൽക്കുന്നത്. അഗ്നി കൂടിയാൽ ശരീരതാപനില കൂടുമ്പോൾ ഭക്ഷണത്തിന് രുചിയില്ലായ്മയും വിശപ്പില്ലായ്മയും ശരീരം തന്നെയുണ്ടാക്കുന്നതിനൊരു നിയമമുണ്ട്. കൂടുതൽ ഭക്ഷണം അകത്തു വരാതിരിക്കാനും ദഹിപ്പിക്കാതിരിക്കാനുമുള്ള നിയമം! അഗ്നിക്കും വായുവിനും അവയുടെ പ്രവർത്തനത്തിന് ബോധതലമുണ്ട് അതുകൊണ്ട് അഗ്നിയും വായുവും ബ്രഹ്മമാണ് എന്ന് പൂർവീകർ തറപ്പിച്ചു പറയുന്നു.

വായു ബ്രഹ്മമാണെന്നും ഉപനിഷദ് ഉത്ഘോഷിക്കുന്നതിന്റെ സാര മെന്ത്? **നമസ്തേ വായോ ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി**- ഹേ വായു ദേവ നീയും പ്രത്യക്ഷമായ ബ്രഹ്മചൈതന്യമാണ് എന്നർത്ഥം. ജീവജാലങ്ങൾ, വായുവിൽ നിന്നും ഓക്സിജൻ തന്മാത്രകൾ സ്വീകരിച്ച് കോശത്തിനകത്തെ വ്യക്തമായ കർമ്മങ്ങൾ നിർവഹിപ്പിച്ച് അന്ത്യത്തിൽ കാർബൺ ഡൈ ഓക്സൈഡായി മാറി പുറത്തുവരുമ്പോൾ, നടക്കുന്ന പ്രക്രിയയിലൂടെ ജീവൻ നിലനിൽക്കുന്നു എന്നതാണ് സത്യം. അതിനാൽ വായു, ജീവ ഊർജ്ജത്തിനും ജീവൽ പ്രക്രിയക്കും കാരണമാകുന്ന ബ്രഹ്മചൈതന്യമാണ്. ജീവകോശങ്ങളിൽ ഓക്സിജൻ തന്മാത്രക്ക് ദിശാബോധമുണ്ട്, ഊർജ്ജ പ്രദാനശക്തിയുമുണ്ട്. ഓരോ ഓക്സിജനും ഹീമോഗ്ലോബിനുമായി ചേർന്ന് എത്തേണ്ട സ്ഥലത്തെത്തി സ്വന്തം ദൗത്യം നിർവ്വഹിക്കുന്നു.

**അക്ഷരം ബ്രഹ്മപരമം** (ഭഗവദ്ഗീത) എന്ന വരിയുടെ സന്ദേശം : ഭഗവദ്ഗീതയിൽ അർജ്ജുനൻ ശ്രീകൃഷ്ണനോട് ചോദിക്കുന്നതാണ് കിം തദ് ബ്രഹ്മഃ എന്ന പ്രശ്നം (ബ്രഹ്മം എന്താണെന്ന്) അതിനുത്തരമായി ശ്രീകൃഷ്ണൻ നൽകുന്നതാണ് മേലുദ്ധരിച്ചത്. **അക്ഷരം ബ്രഹ്മ പരമം.** ക്ഷരം എന്ന പദത്തിന്റെ അർത്ഥം നശിക്കുന്നത്, അക്ഷരം എന്നത് നശിക്കാത്തത്. ബ്രഹ്മം നശിക്കാത്തതാണ്. ആധുനികശാസ്ത്രദൃഷ്ട്യാ തന്നെ വിവരിച്ചാൽ നശിക്കാത്തതായിട്ടുള്ളത് ഊർജ്ജം മാത്രമാണ്. energy can neither be created nor be destroyed. ജനിപ്പിക്കാനും നശിപ്പിക്കാനും സാധിക്കാത്തതിനാൽ ഊർജ്ജം-ബ്രഹ്മം-അക്ഷരമായി-നാശഹീനമായി വർത്തിക്കുന്നു. അതിനാൽ അക്ഷരം ബ്രഹ്മപരമം എന്ന പരിശുദ്ധശാസ്ത്രത്തിൽ ബ്രഹ്മത്തെ വിവരിക്കാവുന്നതാണ്. ഊർജ്ജത്തെ, ബ്രഹ്മത്തെ പരമാത്മചൈതന്യത്തെ നശിപ്പിക്കാവതല്ല എന്ന് ഗീത ആവർത്തിക്കുന്നു.

**നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതിപാവക**
**ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ**
**അച്ഛേദ്യോ/യം അദാഹ്യോയം അക്ലേദ്യോ/ശോഷ്യഏവച**
**നിത്യ സർവഗത്ഥാണുരചലോയം സനാതനഃ (ഭഗവദ്ഗീത)**

(ഊർജ്ജത്തെ-ബ്രഹ്മത്തെ-പരബ്രഹ്മത്തെ-പരമാത്മ ചൈതന്യത്തെ ഒരിക്കലും ഇല്ലാതാക്കാനാകില്ല.)

**വാസാംസി ജീർണാനി യഥാവിഹായ നവാനി ഗൃഹ്ണാതി നരോപരാണി**
**തഥാ ശരീരാണി വിഹായ ജീർണാന്യന്യാനി സംയാതി നവാനി ദേഹി**

മനുഷ്യൻ പഴയവസ്ത്രം മാറ്റി പുതിയത് സ്വീകരിക്കുന്നതുപോലെ പരമാത്മചൈതന്യം പഴയ ശരീരത്തെ മാറ്റി പുതിയതിനെ സ്വീകരിക്കുന്നു. (If one form of energy changes it will appear in another form).

**സർവം ബ്രഹ്മമയം** എന്ന വരിയുടെ സന്ദേശം : ആറ്റത്തിന്റെ ചലനത്തിൽ നിറഞ്ഞു നിൽക്കുന്നത് സ്വബോധത്തോടെയുള്ള ചൈതന്യമാണെന്ന് വ്യക്തമായി. അതുതന്നെ പ്രപഞ്ചത്തിലും നിറഞ്ഞിരിക്കുന്നു എന്ന് വ്യക്തമാകുവാൻ ശാസ്ത്ര സഹായത്താൽ എളുപ്പം സാധിക്കും. നമുക്കുചുറ്റുമുള്ള വായുവിന്റെ തന്മാത്രകൾ അതിവേഗത്തിൽ ഒരു പ്രത്യേകതരം ചലനത്തിന് വിധേയമായിക്കൊണ്ടിരിക്കുന്നു എന്നത് ശാസ്ത്രസത്യം ഈ ചലനത്തെ Brownian movement എന്നു പറയുന്നു. ഈ ചലനത്തിനു കാരണം തന്മാത്രകൾ തമ്മിൽ കൂട്ടിമുട്ടുന്നതാണ്. എല്ലാ തന്മാത്രകൾക്കും ചലനത്തിന് ഊർജ്ജം ആവശ്യമായതിനാൽ അവയിൽ ഊർജ്ജം ഉണ്ട്. ഓരോ Brownian movement നും വ്യക്തമായ നിയമവും അതിലൂടെ dimension and direction ഉം ഉണ്ട്. അതിനാൽ നമുക്കു ചുറ്റുമുള്ള വായുമണ്ഡലത്തിൽ ബ്രഹ്മചൈതന്യമുണ്ട്. ശൂന്യാകാശം, പ്രകാശത്തിന്റെ സഞ്ചാര പഥമായതിനാൽ light energy യുണ്ട്. അനവധി തരത്തിലുള്ള sound waves, magnetic waves, electrical waves ഇവയെല്ലാം ശൂന്യാകാശത്തിൽ നിറഞ്ഞിരിക്കുന്നു. കുറെക്കൂടി കടന്നുപോയാൽ ഓരോ ഗ്രഹത്തിലും ഭൂമിയിലുള്ളതുപോലുള്ള ഊർജ്ജ സ്രോതസ്സുകളാണ് സൂര്യനിൽ, പ്രകാശത്തിന്റെയും, താപത്തിന്റെയും, ഇലക്ട്രോ മാഗ്നറ്റിക് ഫ്യൂഷന്റേയും, ഗുരുത്വാകർഷണത്തിന്റേയും, ഊർജ്ജമുണ്ട്. തമോഗർത്തം എന്ന Black hole ൽ പ്രകാശത്തെപോലും ആകർഷിച്ച് നിർത്തുവാനുള്ള ആകർഷണ ശക്തിയുണ്ട്. സമുദ്രത്തിലെ തിരയും, വായുവിന്റെ പ്രവാഹവും, അഗ്നിയുടെ ചൂടും, മേഘത്തിന്റെ ശബ്ദഗർജ്ജനവും, മിന്നൽ പിണരിലെ വൈദ്യുതിയും ഊർജ്ജസ്രോതസുകളുടെ ബഹിസ്ഫുരണമാണ്. അതിനാൽ ബ്രഹ്മചൈതന്യമില്ലാത്തതായി ഒന്നുമില്ല. അതിന്റെ ശാസ്ത്രീയമായ അർത്ഥമാണല്ലോ **സർവ്വം ബ്രഹ്മമയം** എന്നത്.

**ബ്രഹ്മസത്യം ജഗത് മിഥ്യ:** ഭൗതിക വാദത്തിൽ ശങ്കരാചാര്യരുടെ ഈ വചനം അർഥമില്ലാത്തതായി തോന്നാം. പക്ഷേ ശാസ്ത്രത്തിന്റെ പ്രാഥമിക മണ്ഡലത്തിൽ നിന്നും വിശകലനം ചെയ്താൽ പോലും പരമമായ പ്രപഞ്ചസത്യം എന്നത് ഈ വരി മാത്രമാണെന്ന് വ്യക്തമാകും അതൊന്നു വിശകലനം ചെയ്യണം.

ബ്രഹ്മം എന്ന പദത്തിന് അർത്ഥം വിവരിച്ചു കഴിഞ്ഞു. സത്യം എന്ന പദത്തിന് സംസ്കൃതത്തിൽ വ്യക്തമായ മൂന്ന് അർത്ഥങ്ങളുണ്ട്. ആ അർത്ഥം (ഇംഗ്ലീഷിൽ) പര്യായപദങ്ങളിലൂടെ കൂടുതൽ വ്യക്തമാകും. സത്യം എന്നാൽ essence, truth, fact ഇവയാണ്. ജഗത് എന്ന പദത്തിലൂടെ നമ്മുടെ ഭൗതിക ശരീരമുൾപ്പെടെ ഈ ഭൂമിയിലും, അതിനു പുറത്തുമുള്ള പ്രപഞ്ചത്തിലും കാണുവാൻ സാധിക്കുന്ന ദ്രവ്യങ്ങൾ ഏതെല്ലാമാണോ അവയെല്ലാം ജഗത് അഥവാ ഭൗതിക ലോകത്തിന്റെ ഘടനയുടെ ഭാഗമാണ്. ജഗത് എന്നാൽ ജനിച്ച് കുറേക്കാലം നിലനിന്ന് ഇല്ലാതാകുന്നത്. ഈ ഭൗതിക ലോകം എന്നത് മിഥ്യ (myth എന്ന ഇംഗ്ലീഷ് പദം സാങ്കൽപികം എന്നർത്ഥം വരുന്നത്, ഉണ്ടായത് മിഥ്യ എന്ന സംസ്കൃതപദത്തിൽ നിന്നാണെന്നു തോന്നുന്നു) യാണത്രെ. അതായത് ഭൗതികലോകം താത്കാലികം എന്നു തോന്നുന്നവിധം മാത്രം ആസ്തിത്വമുള്ളതാണ്.

ഈ പ്രപഞ്ചത്തിൽ കാണുന്ന മണ്ണും, ജലവും, വായുവും, ഇരുമ്പും, വാഴപ്പഴവും, അമീബയും, ആനയും, ഞാനും, നിങ്ങളും, റോസാപുഷ്പവും നിർമ്മിച്ചിരിക്കുന്നത് ചെറുതും വലുതുമായ തന്മാത്രകൾ അഥവാ4 മോളിക്യൂളുകൾ കൊണ്ടാണ്. ഈ മോളിക്യൂളുകളാകട്ടെ ആറ്റങ്ങൾ കൊണ്ട് നിർമ്മിച്ചിരിക്കുന്നു. അതായത് നമ്മുടെയെല്ലാം ശരീരം നിർമ്മിച്ചിരിക്കുന്നത്. കാർബൺ, നൈട്രജൻ, ഹൈട്രജൻ, ഓക്സിജൻ, തുടങ്ങിയ ആറ്റങ്ങളെ കൊണ്ടാണ് മണ്ണ്; സിലിക്കൺ, ഓക്സിജൻ എന്നീ ആറ്റങ്ങളെകൊണ്ടും, ജലം; ഹൈഡ്രജൻ, ഓക്സിജൻ എന്നീ ആറ്റങ്ങളെകൊണ്ടും.... അങ്ങിനെപോകുന്നു ഘടന. ആധുനിക ശാസ്ത്രത്തിന്റെ വിജ്ഞാനപരിധിക്കുള്ളിൽ നിന്നും പരിശോധിച്ചാൽ ജഗത്തിലെ ഇന്നുള്ള എല്ലാ വസ്തുക്കളും നിർമ്മിച്ചിരിക്കുന്നത്, 106 മൂലകങ്ങളുള്ളതിൽ നൂറോളം മൂലകങ്ങളുടെ ആറ്റങ്ങൾ കൊണ്ടാണ് എന്ന് വ്യക്തമാകും. നൂറ് മൂലകങ്ങൾ (elements) കൊണ്ട് പ്രപഞ്ചസൃഷ്ടി നടന്നിരിക്കുന്നു എന്നർത്ഥം. മൂലകങ്ങൾ മറ്റു മൂലകങ്ങളുമായി സംയുക്തങ്ങളുണ്ടാകുമ്പോളുള്ള ഗുണങ്ങളും സ്വഭാവങ്ങളും വ്യത്യാസപ്പെടുന്നു. ഹൈഡ്രജന്റേയും, ഓക്സിജന്റേയും ഗുണങ്ങളിൽ നിന്ന് വ്യത്യസ്തമാണ് ജലത്തിന്റെ ഗുണം എന്നറിയാവുന്നതാണ്. ബാഹ്യമായി നോക്കിയാൽ വ്യത്യാസമുണ്ടെങ്കിലും ഈ മൂലകങ്ങൾ തമ്മിൽ അടിസ്ഥാനപരമായി ബന്ധമുണ്ട്. അവയിലെല്ലാം അടങ്ങിയിരിക്കുന്നത് ഇലക്ട്രോണുകളും, പ്രോട്ടോണുകളും, ന്യൂട്രോണുകളുമാണ്. കൂടാതെ മറ്റുചില ആറ്റമിക കണങ്ങളും (sub-atomic particles) ഉണ്ട്. ഇരുമ്പ് ആറ്റത്തില

ടങ്ങിയിരിക്കുന്ന പ്രോട്ടോൺ, ന്യൂട്രോൺ, ഇലക്ട്രോൺ ഇവയ്ക്കും സോഡിയം ആറ്റത്തിലടങ്ങിയിരിക്കുന്ന പ്രോട്ടോൺ, ന്യൂട്രോൺ, ഇലക്ട്രോൺ ഇവക്കും തമ്മിൽ ഒരു വ്യത്യാസവുമില്ല. പിന്നെ എന്തുകൊണ്ടാണ് ഇരുമ്പ് ഇരുമ്പായും, സോഡിയം സോഡിയമായും ഇരിക്കുന്നത്. അവയുടെ ആറ്റങ്ങളിലുള്ള പ്രോട്ടോൺ, ന്യൂട്രോൺ, ഇലക്ട്രോൺ എന്നിവയുടെ എണ്ണത്തിലുള്ള വ്യത്യാസം കൊണ്ടുമാത്രമാണ്, മൂലകങ്ങളുടെ രാസ-ഭൗതിക ഗുണങ്ങളെ വേർതിരിക്കുന്നതും, ദ്രവ്യങ്ങൾക്ക് വ്യത്യസ്ഥ സ്വഭാവം നൽകുന്നതും.

അടിസ്ഥാനപരമായി ഒരേ ഘടകങ്ങൾ. എണ്ണത്തിൽ മാത്രം വ്യത്യാസം വരുന്നു എങ്കിൽ എപ്രകാരമായിരിക്കും നാം ആ പ്രതിഭാസത്തെ വീക്ഷിക്കുന്നത്. 10 കുട്ടകളിൽ ഓരോന്നിലും വ്യത്യസ്തസംഖ്യ ഏത്തപഴമുണ്ടെങ്കിൽ അതിനെ നാം വിലയിരുത്താറുള്ളത്, എല്ലാ കുട്ടകളിലും ഒരേ വസ്തുവായ ഏത്തപഴം എന്നു തന്നെയാണ്. ഒരേ ഘടകങ്ങളാൽ നിർമ്മിതമാണ് എല്ലാ ആറ്റങ്ങളും. അങ്ങനെയുള്ള വ്യത്യസ്ഥ ആറ്റങ്ങളാൽ നിർമ്മിതമായ എല്ലാ മോളിക്യൂളുകളും അടിസ്ഥാനപരമായി ഒന്നു തന്നെ. ആ മോളിക്യൂളുകൾ ചെറിയതോ വലിയതോ ആയ രൂപത്തിലാകാം, ഭാരത്തിലാകാം, പ്രവർത്തനത്തിലാകാം വർത്തിക്കുന്നത്. എന്നാൽ ആ മോളിക്യൂളുകളെല്ലാം വിഘടിച്ച്, ആറ്റങ്ങളോ, മറ്റു സംയുക്തങ്ങളോ ആയി മാറിക്കൊണ്ടേയിരിക്കുന്നു എന്ന ശാസ്ത്രമതത്തിലൂടെ വീക്ഷിക്കുമ്പോൾ ഒരു കാര്യം വ്യക്തമാകും. ചെറുതും വലുതുമായ ഓരോ മോളിക്യൂളും താൽക്കാലികമാണ്. ശാശ്വതമല്ലാത്ത വിധം അവ പല ആറ്റങ്ങൾ ചേർന്നു വർത്തിക്കുന്നു. താൽക്കാലികമായ അസ്തിത്വം മാത്രമുള്ളതാണ് മോളിക്യൂളുകൾ. ആ മോളിക്യൂളുകൾ അതേ രൂപത്തിൽ മിഥ്യയാണ്- ശാശ്വതമല്ലാത്തതാണ്. അതിനാൽ അത്തരത്തിലുള്ള മോളിക്യൂളുകൾ കൊണ്ടുണ്ടാക്കിയ പഴവും, നമ്മുടെ ശരീരവും, ആനയും, സസ്യവും എല്ലാം മിഥ്യയാണ്. ശാശ്വതമായിട്ടുള്ളത് ഒരേ ഘടകങ്ങളടങ്ങിയ ആറ്റങ്ങളാണ്. പ്രോട്ടോൺ, ന്യൂട്രോൺ, ഇലക്ട്രോൺ ഇവകൾ ആറ്റങ്ങളിൽ ഇലക്ട്രോൺ, പ്രോട്രോൺ, ന്യൂട്രോൺ തുടങ്ങിയവക്ക് ഭാരം, ചാർജ്ജ്......... എന്നിവയിൽ വ്യത്യാസമുണ്ട് എങ്കിലും അവയെ ഗഹനമായി പരിശോധിച്ചാൽ ഒരു കാര്യം കൂടി വ്യക്തമാകും. ആൽബർട്ട് ഐൻസ്റ്റീന്റെ തത്വപ്രകാരം ലഭിക്കുന്ന ഇക്വേഷൻ നോക്കുക.

$E = mc^2$- ഒരു ദ്രവ്യം 'm' അളവിലുള്ളത് ഊർജ്ജമാക്കി മാറ്റുവാൻ സാധിക്കും. അതിൽ നിന്ന് ലഭിക്കുന്ന ഊർജ്ജം എന്നത്, ദ്രവ്യ

ത്തിന്റെ അളവിനെ, പ്രകാശത്തിന്റെ വേഗതയുടെ വർഗം (square) കൊണ്ടു ഗുണിച്ചാൽ മതിയാകും. ദ്രവ്യം എന്തായാലും അതിലെ പ്രോട്ടോണുകളുടേയും മറ്റു കണങ്ങളുടേയും എണ്ണം വ്യത്യാസമുണ്ടെങ്കിലും അവയെല്ലാം ഒരേ അളവിലുള്ള ഊർജ്ജമാക്കി മാറ്റാവുന്നതിനാൽ ആറ്റത്തിന്റെ പോലും അടിസ്ഥാനഘടകം ഊർജ്ജമാണ്. നാശരഹിതമായ ആ ഊർജ്ജമാണ് ഭാരതീയർ വിവരിച്ച ബ്രഹ്മചൈതന്യം. $E = mc^2$ ലെ E എന്നത് ബ്രഹ്മം. അതായത് ഓരോ ആറ്റത്തിന്റേയും സത്യം = Truth essence, fact എന്നത് ഊർജ്ജമാണ്. അതിനുമുകളിലുള്ള ആറ്റങ്ങളും അവ ചേർന്ന മോളിക്യൂളുകളും അവ ചേർന്ന ചരാചരങ്ങളും താൽക്കാലികമായതിനാൽ മിഥ്യയാണ്. അതാണ് ബ്രഹ്മസത്യം-ജഗത് മിഥ്യ എന്നത്. ഈ ബ്രഹ്മചൈതന്യത്തെ കാണുവാൻ സാധിക്കുമോ ശിഷ്യന്മാർ ഋഷിയോടു ചോദിക്കുന്നതിനുത്തരമായി ഋഷി, കേനോപനിഷത്തിൽ ഇപ്രകാരം വിവരിക്കുന്നു.

**യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷുംഷി പശ്യതി**
**തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതെ**

**(കേനോപനിഷദ് 1-7)**

ഏതൊരു ചൈതന്യത്തെയാണോ കണ്ണുകൊണ്ടു കാണുവാൻ സാധ്യമല്ലാത്തത്, പക്ഷേ കണ്ണുകളെ കാണിപ്പിക്കുന്നത്, അതാണ് ബ്രഹ്മചൈതന്യം എന്നു മനസ്സിലാക്കി, എന്നാൽ അതുമാത്രമല്ല ബ്രഹ്മചൈതന്യം, അതുംകൂടി ബ്രഹ്മചൈതന്യമാണെന്നു മനസ്സിലാക്കി ഉപാസിക്കുക. അതിഗഹനമായ ഒരു ബയോകെമിസ്ട്രിയുടെ സന്ദേശം ഈ വരിയിലുണ്ടെന്നറിയണം.

ദ്രവ്യത്തെ കാണാം, എന്നാൽ ഊർജ്ജത്തെ കാണുവാൻ സാധ്യമല്ല എന്നത് ശാസ്ത്രമതം പോലെ തന്നെ ഉപനിഷദ് സന്ദേശവുമാണ്. അതുകൊണ്ട് ബ്രഹ്മചൈതന്യമെന്ന ഊർജ്ജത്തെ കണ്ണുകൊണ്ടു കാണുവാൻ സാധ്യമല്ല. കണ്ണിനെ കാണിപ്പിക്കുന്ന ചൈതന്യം എന്നത് സങ്കീർണമായതും ദിശാബോധത്തോടുകൂടിയതുമായ ഒരു ബയോകെമിക്കൽ പ്രക്രിയയാണ്. ഒരു വസ്തുവിൽ നിന്നു വരുന്ന പ്രകാശരശ്മി കണ്ണിന്റെ കൃഷ്ണമണിയിലൂടെ കടന്ന് റെട്ടിനയിൽ തലകീഴായി പതിക്കുന്നു. റെട്ടിനായിലുള്ള റെട്ടിനാൽഡിഹൈഡ് എന്ന രാസപദാർത്ഥം പ്രത്യേക പ്രക്രിയയ്ക്ക് വിധേയമായി റെട്ടിനോയിക് ആസിഡ് തുടങ്ങിയവയായി മാറുന്നു. ഇത്തരം രാസക്രിയയിലൂടെ സംജാതമാകുന്ന ജൈവവൈദ്യുതി ഒപ്റ്റിക്കൽ നെർവുകളിലൂടെ തലച്ചോറിലെ പ്രത്യേക

കേന്ദ്രത്തിലെത്തി വിശകലനം ചെയ്ത് നാം കാണുന്ന വസ്തു എന്താണെന്ന് തിരിച്ചറിവുണ്ടാകുന്നു. ഈ വസ്തു നമുക്കറിയാവുന്നതും ഇതിനുമുമ്പ് കണ്ടിട്ടുള്ളതുമാണെങ്കിൽ, തലച്ചോറിൽ സൂക്ഷിച്ചുവെച്ചിട്ടുള്ള ദശകോടികണക്കിന് രൂപങ്ങളുമായി താരതമ്യം ചെയ്ത് നാം ദർശിച്ച വസ്തു ഇന്നതാണ്, അല്ലെങ്കിൽ ദർശിച്ച വ്യക്തി ഇന്നയാളാണ് എന്ന് നാം അറിയുന്നു. ഇത്രയും പ്രക്രിയ ഏതാനും വരികളിലൂടെ ഞാനിവിടെ എഴുതിയെങ്കിലും എത്രത്തോളം സങ്കീർണമാണെന്ന് ഊഹിക്കാവുന്നതേയുള്ളൂ (ഊഹിക്കുവാനേ സാധിക്കുകയുള്ളൂ). കണ്ണിലും തലച്ചോറിലും നടക്കുന്ന വ്യക്തമായ ഈ biochemical energy transfer ആ വ്യക്തിക്കോ മറ്റൊരു വ്യക്തിക്കോ കാണുവാൻ സാധ്യവുമല്ല. അപ്രകാരം വിശകലനം ചെയ്താൽ മേലുദ്ധരിച്ച ഉപനിഷദ് വരിയുടെ ശാസ്ത്രീയമായ അർത്ഥം വ്യക്തമാകുമല്ലോ. നമുക്ക് കാണുവാൻ സാധിക്കാത്തത് എന്നാൽ നമ്മെ കാണിപ്പിക്കുന്ന ചൈതന്യം. കണ്ണിൽ ജാഗ്രത്തിലും സുഷുപ്തിയിലും നിരന്തരം പ്രവർത്തിക്കുന്നതിനാലാണ് കണ്ണുകൊണ്ട് കാണുവാൻ സാധിക്കുന്നത്. ഈ രാസപ്രക്രിയയിൽ കണ്ണിന്റെ ഉടമയ്ക്ക് ഒരു നിയന്ത്രണവുമില്ലാ എന്നും വ്യക്തമാണ്. കണ്ണിൽ കാണുന്നത് വിശകലനം ചെയ്യേണ്ടതില്ല എന്നു തീരുമാനിക്കാം. പക്ഷേ കണ്ണു തുറന്ന് പിടിച്ച് ചുറ്റുമുള്ളത് കാണേണ്ട എന്നു തീരുമാനിക്കുവാൻ സാധ്യമല്ല.

**യച്ഛ്രോത്രേണ ന ശൃണോതി യേന ശ്രോത്രമിദം ശ്രുതം**
**തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതേ**

**(കേനോപനിഷദ് 1-8)**

ചെവികൊണ്ട് കേൾക്കാൻ സാധ്യമല്ല. ചെവിയെ കേൾപ്പിക്കുന്ന ചൈതന്യമേതാണോ അതാണ് ബ്രഹ്മചൈതന്യം. അതുമാത്രമല്ല, അതും കൂടി ബ്രഹ്മചൈതന്യത്തിന്റെ ഭാഗമാണ് എന്ന് അറിഞ്ഞ് ഉപാസിക്കുക.

കണ്ണിന്റെ അതേ വിവരണമാണ് ഇവിടേയും നൽകേണ്ടത്. ചെവിയിലെ ear drum ൽ ശബ്ദതരംഗങ്ങൾ തട്ടി അതിലുണ്ടാകുന്ന Vibration, കോക്ളിയ എന്ന 'സെല്ലിൽ' ഉണ്ടാക്കുന്ന മർദ്ദവ്യത്യാസത്തിന്റെ അടിസ്ഥാനത്തിൽ സംജാതമാകുന്ന വൈദ്യുതി audio nerves വഴി തലച്ചോറിലെ ഓഡിയോ കേന്ദ്രത്തിലെത്തി അക്ഷരങ്ങളുടെ സംയോഗമായി ജനിക്കുന്ന പദങ്ങളും അവ സംയോജിച്ചുണ്ടാകുന്ന വരികളും അവയുടെ അർത്ഥവും വികാരവും, തലച്ചോറ് തിരിച്ചറിഞ്ഞ് പ്രതികരിക്കുമ്പോഴാണ് നാം ചെമ്പൈ വൈദ്യനാഥ ഭാഗവതരുടെ ശബ്ദം, യേശു

ദാസിന്റെ ശബ്ദം, സിനിമാനടന്റെ ശബ്ദം, അച്ഛന്റേയും - അമ്മയുടേയും- മക്കളുടേയും ശബ്ദങ്ങൾ ഇവ തിരിച്ചറിയുന്നത്. കൂടാതെ വാക്കുകളുടെ അർത്ഥവും അതിലെ സന്തോഷ-ദുഃഖ-ദേഷ്യ നിർദ്ദേശവികാരങ്ങളും അതേ ശബ്ദതരംഗങ്ങളിൽ നിന്ന് നാം അറിയുന്നുമുണ്ട്.

ഈ പ്രക്രിയകളെല്ലാം വ്യക്തമായി നടക്കുന്നത്, ചെവിയുടെ കഴിവുകൊണ്ടല്ല, മറിച്ച് ചെവിയുൾപ്പെടെയുള്ള തലച്ചോറിലെ ഓഡിയോസിസ്റ്റത്തിൽ സ്വബോധത്തോടെ പ്രവർത്തിച്ച് വിശകലനം ചെയ്യുന്ന ശത കോടിക്കണക്കിന് ന്യൂറോണുകളിലന്തർലീനമായിരിക്കുന്ന ചൈതന്യത്താലാണ്. ആ ചൈതന്യമാണ് ഭാരതീയ അടിസ്ഥാന ഈശ്വരചൈതന്യമായ ബ്രഹ്മചൈതന്യം എന്ന് കേനോപനിഷത്ത് വിവരിക്കുന്നത്.

**യത് മനസാ ന മനുതേ യേനാഹുർമ്മ നോ മതം**
**തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതേ.**

**(കേനോപനിഷദ് 1-6)**

മനസ്സുകൊണ്ടു മനനം ചെയ്ത് ബ്രഹ്മ ചൈതന്യത്തെ വിശകലനം ചെയ്യുക എന്നത് അസാദ്ധ്യമാണ്. എന്നാൽ മനസ്സിനെ മനനം ചെയ്യിപ്പിക്കുന്ന ചൈതന്യമേതാണോ അതും (മറ്റും പല ഊർജ്ജ സ്രോതസ്സുകളും പോലെ) ബ്രഹ്മചൈതന്യത്തിന്റെ തന്നെ ഭാഗമാണെന്നറിഞ്ഞുപാസിക്കുക ഈ വരിയുടെ ആധുനിക ശാസ്ത്രവിവരണം സാധ്യമാണോ എന്നറിഞ്ഞുകൂടാ. കാരണം മനനം, ഓർമ്മ, വിശകലനം ഇവക്കെല്ലാം ആധുനിക ശാസ്ത്രത്തിന് പരിമിതമായ ഒരു ഭൗതിക വിവരണമേ നൽകുവാൻ സാധ്യമാകൂ. അപ്രകാരം ശരീരത്തിൽ വർത്തിച്ച് മനനം ചെയ്യിക്കുന്ന ഊർജ്ജ പ്രതിഭാസത്തെയും ചേർത്താണ് ഋഷിവര്യന്മാർ ബ്രഹ്മചൈതന്യമെന്ന് വിവരിച്ചത്. അതിൽ പ്രജ്ഞാനം എന്ന സ്വബോധവും (consciousness and awareness), ഊർജ്ജവും ഒരുമിച്ചു വർത്തിക്കുന്നു എന്ന് വ്യക്തം.

**അഹം ബ്രഹ്മാസ്മി** (ബൃഹദാരണ്യക ഉപനിഷദ്) എന്ന വരിയുടെ വിശകലനം : എന്റെ കണ്ണുകൾ പ്രവർത്തിക്കുന്നത് എന്റെ നിയന്ത്രണത്തിന്നതീതമായ ഒരു ചൈതന്യത്താലാണ്. എന്റെ ചെവികളും, മനസ്സും അപ്രകാരം തന്നെ പ്രവർത്തിക്കുന്നു. ഇതുപോലൊരു ഊർജ്ജ സ്രോതസ്സിന്റെ പ്രവർത്തനം കൊണ്ടാണ് എന്റെ നാസാരന്ധ്രം ഗന്ധം അറിയുന്നത്. ഏകദേശം 50 മൈക്രോ ആമ്പിയർ വൈദ്യുതി, മൂക്കിലെ ഒരു സ്ക്വയർ സെന്റിമീറ്റർ വിസ്തീർണ്ണമുള്ള പ്രതലത്തിൽ, പല തന്മാത്രകൾ വന്നുമുട്ടുമ്പോൾ, ഉണ്ടാവുന്നുവത്രെ. മുല്ലപ്പൂവിന്റെയും, റോസാ

പ്പൂവിന്റെയും, പാലപ്പൂവിന്റെയും, ടാൽക്കംപൗഡറിന്റെയും ഗന്ധം വ്യത്യസ്തമായും വ്യക്തമായും നാം അറിയുന്നത്, ഈ ബയോ വൈദ്യുതി തലച്ചോറ് തിരിച്ചറിയുമ്പോഴാണ്. .

ത്വക്കിലൂടെ നാം സ്പർശനമറിയുന്നതും ഇത്തരത്തിലുള്ള മറ്റൊരു പ്രതിഭാസത്തിലൂടെയാണ്. നാം ഭക്ഷിക്കുന്ന എല്ലാ വസ്തുക്കളുടേയും രുചിയറിയുവാൻ സാധിക്കുന്നത് നാക്കിൽ നടക്കുന്ന സങ്കീർണമായ പ്രക്രിയയിലൂടെയാണ്. ഇതിനെക്കുറിച്ചൊന്നു ചിന്തിച്ചുനോക്കുക. എത്രവിധത്തിലുള്ള ഭക്ഷ്യദ്രവ്യങ്ങളെയാണ് നിമിഷം കൊണ്ട് തിരിച്ചറിയുവാൻ നാവിന് സാധിക്കുന്നത്. രുചിയും അരുചിയും അറിഞ്ഞ് നമ്മെ പ്രതികരിപ്പിക്കുന്ന നാക്കിന്റെ പ്രവർത്തനം അത്ഭുതകരമാണ്. ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോഴും അതേ നാവുകൊണ്ട്, നാം സംസാരിക്കാറുമുണ്ട്. ഭക്ഷണത്തെ ചവച്ചരക്കുന്നതിന് പല്ലുകൾക്കിടക്ക് എത്തിക്കുകയും സ്വബോധത്തോടെ, സ്വയം പല്ലുകൾക്കിടക്ക് പോകാതെ സൂക്ഷിക്കുകയും ചെയ്യുന്ന നാക്കിനെ നിയന്ത്രിക്കുന്നതാര്? നാക്കിന്റെ ഉടമസ്ഥനല്ല എന്നു തീർച്ച! നാം കഴിക്കുന്ന ഭക്ഷണം ശ്വാസകോശത്തിലേക്കു പോകാതെ നിയന്ത്രിക്കുന്ന ഒരു കവാടമുണ്ട്. അത് സ്വയം യഥേഷ്ടം അടയ്ക്കുകയും തുറക്കുകയും ചെയ്യുന്നുണ്ട്. ആവശ്യത്തിന് ഭക്ഷണം അന്നനാളം വഴി കടന്നു പോകുവാനും അതിനിടക്ക് വായു ശ്വസനാളത്തിലൂടെ കടത്തിവിടാനുമുള്ള ഈ ജംഗ്ഷനും സ്വയം പ്രവർത്തിക്കുന്നു.

ഭക്ഷണം കഴിക്കുന്ന വേളയിൽ ഉമിനീർ വന്ന്, വായിൽ ഭക്ഷണത്തെ കുഴമ്പുരൂപത്തിലാക്കുന്നു. നിമിഷങ്ങൾക്കുള്ളിൽ ഇത്രയും ഉമിനീർ എങ്ങിനെ എവിടെ നിന്നുണ്ടാകുന്നു. ഭക്ഷ്യവസ്തുക്കളുടെ സ്വഭാവവും ഘടനയുമനുസരിച്ച് വളരെ വ്യക്തമായ കർമ്മശേഷിയുള്ള വിവിധ എൻസൈമുകൾ ശരീരം ഇത്രപെട്ടെന്ന് ഏതു രൂപത്തിലുണ്ടാക്കി ആമാശയത്തിലെത്തിക്കുന്നു? ആഹാരത്തിലെ പ്രോട്ടീനിനെ ദഹിപ്പിക്കുമ്പോഴും ആമാശയഭിത്തിയിലെ പ്രോട്ടീനിനെ ദഹിപ്പിക്കാതെ സൂക്ഷിക്കുന്ന ഘടന ഈ എൻസൈമിനു നൽകിയതാര്? ഓരോ എൻസൈമിന്റേയും തന്മാത്രാഭാരം പതിനായിരക്കണക്കിന് യൂണിറ്റുകളാണ്. അതിസങ്കീർണങ്ങളായ ഇവയെല്ലാം ശരീരത്തിലെ ചൈതന്യം സ്വയം നിർമ്മിച്ചതാണ്. ശരീരത്തിൽ വർത്തിക്കുന്ന ഈ ചൈതന്യത്തിന്റെ ശക്തിയും നിർദ്ദേശവും സ്വീകരിച്ചുകൊണ്ടാണ് പല സംയുക്തങ്ങളും പ്രകൃതി അഥവാ ശരീരം നിർമ്മിക്കുന്നത്.

മസ്തിഷ്കത്തിനകത്ത് നടക്കുന്ന ഓരോ പ്രവർത്തനവും, അതിനകത്ത് സൂക്ഷിച്ചുവെച്ചിരിക്കുന്ന കോടിക്കണക്കിന് ഓർമ്മകളുടെ തന്തുക്കളും

അവ ആവശ്യത്തിനനുസരിച്ച് പുറത്ത് വന്ന് പ്രതിഫലിക്കുന്നതും ഒന്നു വിശകലനം ചെയ്യുക. എന്തെല്ലാം ഭാഷകൾ, ശബ്ദങ്ങൾ, ഗീതങ്ങൾ, വികാരങ്ങളിവയടങ്ങിയ പദങ്ങൾ നമ്മൾ കേട്ടതും പ്രയോഗിക്കുന്നതും നമ്മുടെ തലച്ചോറിലുണ്ട്. എന്തെല്ലാം കാഴ്ചകൾ, രൂപങ്ങൾ, ദൃശ്യങ്ങൾ, വസ്തുക്കൾ, വ്യക്തികൾ, ഭാവങ്ങൾ, ദ്രവ്യങ്ങൾ നാം കണ്ടത് നമ്മുടെ ആവശ്യത്തിന് ഓർമ്മയിൽ വരത്തക്കവിധത്തിൽ തലച്ചോറിലുണ്ട്. എന്തെല്ലാം ഗന്ധങ്ങൾ മൂക്കിലൂടെയറിഞ്ഞത് ഏതെല്ലാം രസങ്ങൾ / സ്വാദുകൾ നാവിലൂടെ അറിഞ്ഞതും നാം തലച്ചോറിൽ വെച്ചിട്ടുണ്ട്. ഈ തലച്ചോറിലെ ശതകോടിക്കണക്കിന് ന്യൂറോണുകളിൽ ഈ സ്മരണകളെല്ലാം എങ്ങിനെ നിലനിൽക്കുന്നു? ബാഹ്യമായി, പഞ്ചജ്ഞാനേന്ദ്രിയങ്ങളിലൂടെ ലഭിച്ചതെല്ലാം തലച്ചോറ് സൂക്ഷിച്ച് വെച്ച് ആവശ്യത്തിനെല്ലാം എടുക്കുന്നതുപോലെ, എങ്ങിനെയാണ് സൂക്ഷിച്ചു വെച്ച പദങ്ങൾ കോർത്തിണക്കി തലച്ചോറിലെ നിർദ്ദേശമനുസരിച്ച്, നമ്മുടെ സൗണ്ട് ബോക്സ് പ്രവർത്തിച്ച്, സൗണ്ട് ബോക്സിലൂടെ പ്രത്യേക അളവിൽ വായു കടത്തിവിട്ട്, അനവധി മസിലുകളുടെ സമഞ്ജസമായ പ്രവർത്തനത്തിലൂടെ ശബ്ദം അക്ഷരങ്ങളായി, പദങ്ങളായി, വരികളായി, വികാരത്തോടെ പുറത്തുവരുന്നത്. ആ പുറത്തു വരവിനനുയോജ്യമായി നാവും ചുണ്ടും ചലിപ്പിക്കുന്നതും മുഖഭാവം അനുയോജ്യമാകുന്നതും ചിന്തിച്ചാൽ.......! ഒരു വരി മനുഷ്യൻ സംസാരിക്കണമെങ്കിൽ തലച്ചോറിലെവിടെയെല്ലാം ശക്തമായ വൈദ്യുതി -രാസ കേന്ദ്രങ്ങൾ പ്രവർത്തിക്കണമെന്നു ചിന്തിക്കുക.

ഇതേ തലച്ചോറല്ലേ നമ്മുടെ ഹൃദയത്തെ ക്രമമായി പ്രവർത്തിപ്പിക്കുന്നത്, പിന്നെ കരൾ, കുടലുകൾ, ധമനികൾ, ഓരോ സെല്ലും, കോശവും, ഇന്ദ്രിയവും പ്രവർത്തിക്കുന്നതിന്റെ നിർദ്ദേശം ആരാണ് നൽകുന്നത്. രാത്രി ഉറങ്ങുന്നതിനു മുമ്പ് നാം കഴിക്കുന്ന ഭക്ഷണം 22 അടി നീളമുള്ള കുടലിൽ കുടുങ്ങി തടസ്സമുണ്ടാകാതെ മറ്റേയറ്റത്ത് എത്തുന്ന പ്രക്രിയ, ജനനം മുതൽ ആരംഭിച്ചതാണ്. അത് നിർബാധം തുടരുന്നു. കട്ടിയുള്ള പൈപ്പുകൾ പോലും ബ്ലോക്കാകുമ്പോൾ, ഈ ചുറ്റിക്കറങ്ങിക്കിടക്കുന്ന കുടലിൽ എത്ര ചപ്പാത്തി കഴിച്ചാലും അതുവെള്ളവുമായി ചേർന്ന് സിമന്റ് പരുവത്തിലായാലും കുടൽ തടസ്സമില്ലാതെ പ്രവർത്തിക്കുന്നു. 'കുടലിന്റെ ഉടമസ്ഥൻ' ഭക്ഷണമായി കഴിച്ചതിൽ വിഷാംശമോ ഇഷ്ടമില്ലാത്തതോ ഉണ്ടെങ്കിൽ അവയെല്ലാം വായിലൂടെ ഛർദ്ദിച്ചുകളയണമെന്നും ആമാശയത്തിനറിയാം അല്ലെങ്കിൽ മലത്തോടൊപ്പം ദ്രാവകരൂപത്തിൽ വിസർജ്ജിക്കണമെന്നും കുടലിനറിയാം. മിനിറ്റിൽ

ഏകദേശം 60,000 കിലോമീറ്റർ ദൂരം നമ്മുടെ ശരീരത്തിലെ ധമനിക ളിൽ കൂടി രക്തം സഞ്ചരിക്കുന്നുവെന്നുകൂടിയറിയുമ്പോൾ ഈ ശരീ രത്തെ ജാഗ്രത് അവസ്ഥയിലും സുഷുപ്താവസ്ഥയിലും സ്വപ്നാവസ്ഥ യിലും ചലിപ്പിക്കുന്ന/പ്രവർത്തിപ്പിക്കുന്ന നിയമങ്ങൾ പുറത്ത് നിന്ന് വന്നതല്ല, എല്ലാവരുടെ ശരീരത്തിനകത്തുനിന്നു തന്നെ പ്രവർത്തിപ്പി ക്കുന്നതാണെന്നു ബോധ്യം വരും. ആ പ്രവർത്തനം നടത്തുന്ന ശക്തി (സത്ത്) ഇല്ലാതായാൽ ശരീരത്തിലെ ഓരോ സെല്ലിന്റെ പ്രവർത്തനവും ഇല്ലാതാകുന്നു. ആ സത്ത് പോയാൽ നാം പറയാറുണ്ട് 'സത്തു പോയി' (ചത്തുപോയിയെന്ന്) ആ സത്തുള്ളിടത്തോളം ഞാൻ അഹം ബ്രഹ്മാ സ്മിയാണ്. അതുപോയാൽ ഇതു ജഢം. ജീവനുള്ളതിലുണ്ടായിരുന്ന ജീവൻ പ്രപഞ്ചചൈതന്യത്തിന്റെ ഭാഗമായതിനാൽ ആത്മചൈതന്യം ബ്രഹ്മത്തിന്റെ ഭാഗം തന്നെ. എന്നിലുള്ളതെല്ലാം നിന്നിലുമുള്ളതിനാൽ നീയും തത് ത്വം അസി നീയുമതാകുന്നു. അതായത് ഞാനും നീയും, അഥവാ നമ്മളെല്ലാം ഒരേ ചൈതന്യാംശമാകുന്നു.

ഇപ്രകാരം തന്നെ സങ്കീർണ്ണമായ പ്രവർത്തനം ഓരോ സസ്യത്തിലും നടക്കുന്നുണ്ട്. അതിനു കാരണമായ ശക്തിയേത് എന്ന ചോദ്യത്തിനു ത്തരം ശാസ്ത്രജ്ഞനും ലഭ്യമല്ല. ATP യും ADP യും NADP യും എല്ലാം ശാസ്ത്രജ്ഞന് വിവരിക്കാൻ സാധിക്കും. ഇവയെല്ലാം ഇത്രയും കൃത്യമായി നിരന്തരം ശരീരത്തിലുൽപ്പാദിപ്പിച്ച് പ്രവർത്തിപ്പിക്കുന്ന ശക്തിയെക്കുറിച്ച് വ്യക്തമാക്കുവാൻ ശാസ്ത്രത്തിന് ഒരു പ്രത്യേക പദമില്ല.

ഈ ചൈതന്യത്തെ ഭാരതീയർ ബ്രഹ്മ ചൈതന്യമെന്നു പറഞ്ഞു. ശരീരം എന്ന താത്ക്കാലിക ഭൗതിക ഘടനക്കകത്ത്, പ്രപഞ്ചം ദാനം നൽകി, നിവസിപ്പിക്കുന്ന ചൈതന്യം നിരന്തരം പ്രവർത്തിക്കുന്നതിനാൽ ഞാൻ എന്നത് ശരീരം മാത്രമല്ല. അതിനേക്കാൾ വലിയ ചൈതന്യമാണ്. ഞാൻ ബ്രഹ്മ ചൈതന്യമാണ് എന്ന അർത്ഥത്തിൽ അഹം ബ്രഹ്മാസ്മി എന്ന് ഋഷിവര്യൻമാർ പറഞ്ഞു.

തത്വമസി (ചാന്ദോഖ്യ ഉപനിഷദ്) എന്ന വരിയുടെ സന്ദേശം, താൽക്കാ ലിക ശരീരത്തിൽ ശാശ്വതമായി നിൽക്കുന്ന ദിശാബോധവും, പ്രജ്ഞാ നവും, വിവേചനവും ഉള്ള ആ ചൈതന്യമാണ് ഞാൻ എന്ന് ഉത്തരം നൽകിയ ഗുരുവിനോട് ശിഷ്യൻ ചോദിച്ചു. അങ്ങ് ബ്രഹ്മ ചൈതന്യമാ ണെങ്കിൽ ഞാനോ? തത് (ബ്രഹ്മ) ത്വം അസി, അതായത് തത്വമസി. നീയും അതേ ബ്രഹ്മചൈതന്യമാണെന്ന് ഗുരു അരുളി ചെയ്തു. എന്റെ

ശരീരത്തിൽ നിലനിൽക്കുന്ന അതേ ചൈതന്യത്തിന്റെ നിർദ്ദേശത്താൽ തന്നെ നിന്റെ ശരീരത്തിലും പ്രവർത്തനം നടക്കുന്നുണ്ടെങ്കിൽ എന്നിലും നിന്നിലും ഉള്ളതായ ചൈതന്യം ഒന്നാണ്. അഹം എന്ന സ്ഥാനത്ത് ത്വം എന്നും എഴുതുകയോ പറയുകയോ ചെയ്യാമെന്നറിയാവുന്നവരായിരുന്നു ഭാരതീയർ. ആ ബ്രഹ്മചൈതന്യത്താലാണ് നിന്റെ ശരീരവും പ്രവർത്തിക്കുന്നത് അതുകൊണ്ട് തത് ത്വം അസി എന്നവർ പറഞ്ഞു.

**ത്വം സ്ത്രീ ത്വം പുമാൻ ത്വം കുമാരീ ഉതവാ കുമാരീ**
**ജീർണോ ദണ്ഡേന വഞ്ചസി ത്വം ജാതോഭവസി വിശ്വതോമുഖഃ**
**(ശ്വേതാശ്വേതരോപനിഷദ് 4:3)**

നീ സ്ത്രീയാകുന്നു, പുരുഷനാകുന്നു, കുമാരിയും കുമാരനുമാകുന്നു. പഴയ വടിപിടിച്ചു നടക്കുന്ന വൃദ്ധനും നീയാകുന്നു. ഈ പ്രപഞ്ചത്തിന്നാധാരമായ സർവതിന്റേയും ആധാരവും നീയാകുന്നു. ആ നിന്നിലുള്ള ചൈതന്യം അതെല്ലാത്തിലും ഒന്നുതന്നെയാകുന്നു.

**അയം ആത്മാ ബ്രഹ്മഃ** (മുണ്ഡുകോപനിഷദ്) എന്നതിന്റെ സാരം- എന്നിലും നിന്നിലും ഒരേ ചൈതന്യമാണുള്ളതെങ്കിൽ ആ ചൈതന്യത്തിന്, അത് ശരീരത്തിനകത്ത് വർത്തിക്കുന്നതുകൊണ്ട്, എന്തുപേര് കൊടുക്കണം? ഇഷ്ടമുള്ള പേരു കൊടുക്കാം. Life force എന്നോ ജീവൻ എന്നോ ആത്മാവ് എന്നോ കൊടുക്കാം. അത് വ്യക്തിയുടെ, (ജീവിയുടെ) ഭാരം-ഉയരം-നിറം-സ്വഭാവം-ഭാവം-പ്രതികരണം-ആഗ്രഹം തുടങ്ങിയ എല്ലാ വിചാര-വികാര-ആകൃതി രൂപങ്ങൾക്കതീതമായതിനാൽ ഭാരതീയർ, ആത്മാവ് അഥവാ ആത്മചൈതന്യം എന്ന പേരു കൊടുത്തു. ബ്രഹ്മചൈതന്യത്തിന്റെ അംശം എന്നറിഞ്ഞുകൊണ്ട്, ശാസ്ത്രത്തിന്നധീനമായിട്ടുള്ള പരിമിതമായ വാക്കുകൾ കൊണ്ട് വിവരിക്കുവാൻ സാധിക്കാത്ത പ്രതിഭാസത്തെ, ഭാരതീയർ അയം ആത്മാ ബ്രഹ്മ എന്നു വർണിച്ചു. ഈ ആത്മാവ് ബ്രഹ്മചൈതന്യം തന്നെയാണെന്നു പറഞ്ഞു. പരമമായ പ്രപഞ്ചത്തിൽ നിറഞ്ഞുനിൽക്കുന്ന ശക്തി ചൈതന്യം. പരമാത്മ ചൈതന്യമെന്ന പരബ്രഹ്മ ചൈതന്യമാണ്. ശരീരം എന്ന കൊച്ചുക്ഷേത്രത്തിൽ വർത്തിക്കുന്ന പരമാത്മചൈതന്യാംശത്തെ ജീവാത്മചൈതന്യമെന്നും പറയുന്നു. കടലിൽ നിന്നല്പം ജലം ചിരട്ടയിലെടുത്താൽ അത് കടൽ ജലം തന്നെയാകുന്നതുപോലെ ചെറിയ ശരീരത്തിൽ വലിയ പ്രപഞ്ചത്തിന്റെ അംശമായതിനാൽ അതും പരമാത്മചൈതന്യം തന്നെ. **ജീവോ ബ്രഹ്മൈ നാപരാ**– ജീവചൈതന്യം ബ്രഹ്മ ചൈത്നന്യമല്ലാതെ മറ്റൊന്നല്ല!

ഈ ജീവാത്മ ചൈതന്യത്തെയും (soul) അതുപലജന്മത്തിലൂടെ കട ന്നുപോകുന്നതിനെക്കുറിച്ചും വ്യക്തമായ ശാസ്ത്രതെളിവുകൾ പുതിയ പുതിയ അറിവുകളായി പുറത്തുവന്നുകൊണ്ടിരിക്കുന്നു. ആത്മാ വിനെക്കുറിച്ചും, ജ്ഞാന-കർമ്മ-ഭക്തി യോഗത്തിലൂടെ ആത്മാവിനു ണ്ടാകുന്ന കർമ്മഫലസഹിതയാത്രയും പുനർജനനത്തെക്കുറിച്ചുമുള്ള ഗീതയിലെ വരികൾ ഇന്നത്തെ ആധുനികശാസ്ത്രമായിത്തീർന്നുകൊ ണ്ടിരിക്കുന്നു. Brain L. Weiss എഴുതിയ Many lives many masters, Messages from the masters, Same soul many bodies എന്നീ പുസ്ത കങ്ങളിലെ വിവരണങ്ങൾ ആത്മാവിനെക്കുറിച്ചുള്ള അതിത്രനാശയ ങ്ങൾ തരുന്നു. അവ അത്യന്താധുനികവും ആത്മീയതക്കതീതവുമാണു താനും. ഈ ആത്മചൈതന്യം മനുഷ്യനിലും സഹസ്രാവതി ജീവജാല ങ്ങളിലും എങ്ങിനെ നിലനിൽക്കുന്നു എന്നതും അത് പല തട്ടുകളി ലൂടെ കടന്നതിനുശേഷം പ്രപഞ്ചചൈതന്യവുമായിട്ടലിഞ്ഞു ചേരുന്ന തിനെക്കുറിച്ചുമുള്ള വിവരണങ്ങളുമതിലുണ്ട്. ഒരു നിരീശ്വരവാദിയായി (കാലിഫോർണിയ യൂണിവേഴ്സിറ്റിയിലെ) സൈക്യാട്രി പ്രൊഫസറെ ഴുതിയ ഈ ഗവേഷണഗ്രന്ഥം ഒരു ഭാരതീയന് അത്യത്ഭുതകരമായ ആവേശമുണ്ടാക്കുന്നതാണ്. അതിലെ ആത്മാവിനെക്കുറിച്ചുള്ള വിവ രണങ്ങൾ കേട്ടാൽ അഥവാ വായിച്ചാൽ ആത്മാവ് ബ്രഹ്മമാണെന്നും അതുപരമാത്മാവിന്റെ ഭാഗമാണെന്നും അതാണ് ഓരോ ജന്മത്തിലും ശരീരത്തെ തെരഞ്ഞെടുക്കുന്നതെന്നും, അതുതന്നെയാണ് ശരീരത്തിലെ സത്തെന്നും ഈ ഗ്രന്ഥങ്ങളിലൂടെ ചരിച്ചാൽ ആധുനിക ശാസ്ത്രപ്ര കാരം തന്നെ മനസ്സിലാകും.

അന്നം ബ്രഹ്മം എന്ന സന്ദേശസാരം - ഭക്ഷ്യദ്രവ്യം ബ്രഹ്മമാണ്. ജീവ ചൈതന്യത്തെ, ശരീരമാകുന്ന ക്ഷേത്രത്തിൽ നിലനിർത്തുന്നതും ജീവ ചൈതന്യത്തെ ശരീരത്തിന് കൊടുക്കുന്നതും ഒരുപോലെയാണല്ലോ. അതുകൊണ്ട് ജീവചൈതന്യത്തെ അഥവാ ആത്മചൈതന്യത്തെ ശരീ രത്തിൽ നിലനിർത്തുന്നതേതാണോ അത് അന്നമായതിനാൽ ഉപനിഷ ത്തുകൾ, അന്നം ബ്രഹ്മമാണ് എന്ന് വ്യക്തമാക്കുന്നു. യജ്ഞാഗ്നിയിൽ ഹവിസുപോലെ, ദഹനക്രിയയുടെ അഗ്നിയിലെ (Energy) ഹവിസ്സാണ് ഭക്ഷണം. അന്നം മാംസാഹാരമായാൽ അത് ശവശരീരത്തിന്റെ ഭാഗ മാണ്. അതിനെ ബ്രഹ്മമെന്ന മഹത് വചനത്തിലൂടെ ചിന്തിക്കുവാൻ പോലും സാദ്ധ്യമല്ല.

നാം കഴിക്കുന്ന ഭക്ഷണം കുറേക്കാലത്തേക്ക് നിർത്തിയെന്നുവിചാരി ക്കുക. ശരീരം ശോഷിച്ച് ശരീരത്തിന്റെ ഓരോ അവയവത്തിന്റേയും

സെല്ലിന്റേയും ബയോകെമിക്കൽ പ്രവർത്തനം ഇല്ലാതാകും. ഈ ശരീരത്തിലെ താപം (heat energy) നിലനിർത്തുന്നതും ചെവി, കണ്ണ്, മൂക്ക്, ഹൃദയം, ഇവയിൽ ചെറിയരീതിയിൽ ബയോ ഇലക്ട്രിസിറ്റി ഉൽപ്പാദിപ്പിച്ച് ഓരോ ജ്ഞാനേന്ദ്രിയത്തെയും പ്രവർത്തിപ്പിക്കുന്നതും. തൊണ്ടയിൽ കമ്പനം കൊണ്ട് ശബ്ദഊർജ്ജം ഉണ്ടാകുന്നതും ശരീരത്തിലെ സമഗ്രമായ ജൈവരാസ പ്രവർത്തനങ്ങൾക്കാധാരമായ രാസ ഊർജ്ജം ഉണ്ടാകുന്നതും, കണ്ണിൽ പ്രകാശ ഊർജ്ജത്തെ സംസ്കരിക്കുന്നതും, മൂക്കിൽ ഘ്രാണശക്തി തരുന്നതും, ശരീരത്തിലെ എല്ലാ ചലനപ്രവർത്തനങ്ങൾക്കും ആധാരമായ പ്രവർത്തനങ്ങൾ (Mechanical energy) ആയി വരുന്നതുമെല്ലാം നാം കഴിക്കുന്ന ഭക്ഷണമാണ്. ഭക്ഷണം അഥവാ അതിന്റെ ദഹനക്രിയ നിന്നാൽ അതോടു കൂടി പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചകർമ്മേന്ദ്രിയങ്ങൾ ഇവയുടെയെല്ലാം കർമ്മങ്ങൾ നിലനിൽക്കുന്നത് അന്നത്തിലെ തന്മാത്രകൾ ഊർജ്ജമായി, വിഘടനത്തിലൂടെ മാറുന്നതുകൊണ്ടാണ്. സിട്രിക് ആസിഡ് സൈക്കിളും അന്നത്തെ ഊർജ്ജമാക്കി മാറ്റി ശരീരത്തിൽ ജീവാത്മചൈതന്യം നിലനിൽക്കുന്നതിനു കാരണമായിത്തീരുന്നു. അതിനാൽ ജീവാത്മ ചൈതന്യത്തിന്റെ ശരീരത്തിലെ ആധാരമെന്നത് അന്നമാണ്. ആധാരത്തിന്നാധാരമായ ചൈതന്യവും ബ്രഹ്മചൈതന്യമാണ്.

ഈ ഭക്ഷണത്തിലെ കാർബണും നൈട്രജനും ഹൈഡ്രജനും ഓക്സിജനുമല്ലേ വിഘടിച്ച്/വിഘടിപ്പിച്ച് അനേകം തരത്തിലുള്ള എൻസൈമുകളും, ഹോർമോണുകളുമെല്ലാമായി മാറുന്നത്. ഈ പുതിയ പുതിയ ആയിരക്കണക്കിന് സംയുക്തങ്ങളുടെ മോളികുലാർ ഭാരം (പലതിനും) പതിനായിരക്കണക്കിന് യൂണിറ്റുകൾ വരും, ഈ തന്മാത്രകളെയുണ്ടാക്കാനുള്ള ജ്ഞാനം ശരീരത്തിനകത്തു തന്നെയുള്ളതല്ലേ? ഈ ആഹാരഘടകങ്ങളാണ് ചുവന്നതും, വെളുത്തതുമായ രക്താണുക്കളെയുണ്ടാക്കുന്നത്. ഈ ആഹാരഭാഗമാണ് പല്ലും എല്ലും മുടിയും നഖവും രക്തവും മാംസവുമെല്ലാമായി മാറുന്നത്. ഈ ആഹാരഭാഗമാണ് ശരീരമായി മാറുന്നത്. ആഹാരമാണ് ജീവാത്മാവായും നിലനിൽക്കുന്നത് അതുകൊണ്ട് ശരീരത്തിന്റേയും മനസ്സിന്റേയും ആത്മാവിന്റേയും അടിസ്ഥാനം ആഹാരമാണ് അഥവാ അന്നമാണ് അപ്പോളത് ബ്രഹ്മമല്ലേ?

**ബ്രഹ്മാർപണം ബ്രഹ്മഹവിർ ബ്രഹ്മാഗ്നൗ ബ്രഹ്മണാഹുതം**
**ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകർമ്മ സമാധിനഃ**

**(ഭഗവത്ഗീത)**

എന്നവരിയിൽ ഹവിസ്, അഗ്നി, ആഹൂതി, അർപ്പണം, എല്ലാം ബ്രഹ്മമാണെന്നും അവയെല്ലാം ബ്രഹ്മചൈതന്യത്തിലേക്കു തന്നെ എത്തിച്ചേരുന്നു എന്നും വിവരിക്കുന്നു. ഇത് അത്യത്ഭുതകരമായ ശാസ്ത്രസത്യമാണ്. ഒരു ബ്രഹ്മം മറ്റൊരു ബ്രഹ്മത്തിൽ ലയിക്കുന്നതായിട്ടാണോ വിവരിക്കുന്നത്? ബ്രഹ്മത്തിന്റെ ഒരു ഭാഗം മറ്റൊന്നിനോടു ചേരുന്നു എന്ന് വീക്ഷിക്കാം. നദിയിലെ ജലം, സാഗരത്തിൽ ചേർന്ന് ഒന്നാകുന്നതുപോലെ, വൈദ്യുത ഊർജ്ജം, താപോർജ്ജമായും പ്രകാശ ഊർജ്ജമായും, ശബ്ദ ഊർജ്ജമായും പ്രതിഫലിക്കുന്നതു പോലെയാണത്. അതുപോലെ തിരിച്ചും സംഭവിക്കുന്നുണ്ട്. അപ്രകാരമൊരു ശാസ്ത്രസത്യമാണ് മേലുദ്ധരിച്ച ഭഗവത് ഗീതാവരിയിലുള്ളത്. ബ്രഹ്മം, ദ്രവ്യ-കർമ്മങ്ങളായും, ദ്രവ്യ-കർമ്മങ്ങൾ ബ്രഹ്മമായും കാണാവുന്നതാണ്. കാരണം പ്രപഞ്ചത്തിലെ സർവ്വതും ബ്രഹ്മചൈതന്യമാണ്. അതായത് matter and energy!

അവസാനമായി വിവരിക്കാനുള്ളത് **സഗുണ ബ്രഹ്മം നിർഗുണ ബ്രഹ്മം** എന്നീ പ്രതിഭാസമാണ്. ഊർജ്ജത്തിന് രണ്ടവസ്ഥയുണ്ടോ? ചൈതന്യവത്തായ അസ്തിത്വത്തിന്റെ ഒരവസ്ഥമാത്രമാണ് ഊർജ്ജത്തിനുള്ളത്. രണ്ടവസ്ഥയുണ്ടെന്ന് തോന്നലുണ്ടാകാമോ? ബാഹ്യമായി നോക്കിയാൽ രണ്ട് അവസ്ഥയുണ്ടോ? ഉണ്ടെങ്കിൽ അവ പരസ്പരവിരുദ്ധമായി വർത്തിക്കുന്നതാണോ ? ഉത്തരത്തിൽ നിന്ന് ചോദ്യത്തിലേക്കുവരാം. ഒരു ആറ്റത്തിൽ അത്യുജ്ജ്വല വേഗതയോടെ ഇലക്ട്രോണുകൾ ന്യൂക്ലിയസിനു ചുറ്റും പായുന്നു. ന്യൂക്ലിയസ് ഭ്രമണം ചെയ്യുന്നുമുണ്ട്. ഇത്തരത്തിലുള്ള ആറ്റങ്ങളാൽ നിർമ്മിതമായ മോളിക്യൂളുകളുള്ള ജലം, കടുക്, മണ്ണ്, തുടങ്ങി കോടിക്കണക്കിന് ദ്രവ്യങ്ങൾ എല്ലാം തന്നെ നിശ്ചലമായി നിൽക്കുന്നു. നിശ്ചലമായി, നമ്മുടെ കയ്യിൽ ഇരിക്കുന്ന ഒരു മണൽതരിയിൽ പോലും അത്യുജ്ജ്വലവേഗത്തോടെ നിരന്തരം കറങ്ങിക്കൊണ്ടിരിക്കുന്ന ആറ്റങ്ങളിലെ കണങ്ങൾ നിറഞ്ഞുനിൽക്കുന്നു. ഇതിൽ നിന്ന് വ്യക്തമാകുന്നത്, ഓരോ ദ്രവ്യത്തിലും ചലനാത്മകമായ ആറ്റങ്ങളുടെ സഗുണത്വം നിലനിൽക്കുമ്പോൾ തന്നെ ബാഹ്യമായി നോക്കുമ്പോൾ ചലനമില്ലാത്ത അവസ്ഥയായ നിർഗുണത്വവും ദർശനയോഗ്യമാകുന്നു എന്നാണ്. അത്യുജ്ജ്വലവേഗതയിൽ ഭൂമിയും, സൗരയൂഥവും, ഈ ഗാലക്സികളും തിരിയുമ്പോളും, ഭൂമിയിൽ ജീവിക്കുന്ന നമുക്ക് ഭൂമി അനങ്ങാതെ നിൽക്കുന്നതുപോലെ തോന്നുന്നു. സഗുണാവസ്ഥ നിലനിൽക്കുമ്പോൾ തന്നെ ദൃശ്യമാകുന്ന നിർഗുണാവസ്ഥയാണല്ലോ ഇത്.

ശാന്തമായി ഉറങ്ങുന്ന വ്യക്തിയിൽ ശാരീരിക പ്രവർത്തനങ്ങളെല്ലാം സാധാരണ പോലെതന്നെ നടക്കുന്നുണ്ട്. ശരീരം നിരന്തരം പ്രവർത്തിക്കുന്ന സഗുണാവസ്ഥയിലിരിക്കുമ്പോൾതന്നെ, വ്യക്തി സുഖമായി ഉറങ്ങുന്ന നിർഗുണാവസ്ഥയെ പ്രാപിക്കുമ്പോൾ വിഷമമുണ്ടാകുന്നില്ല. രണ്ടവസ്ഥയും ഒന്നിൽതന്നെ വർത്തിക്കുന്നു. ഇത് ശക്തിചേതനയും സ്വബോധവും അഥവാ ദിശാബോധവുമുള്ള ബ്രഹ്മചൈതന്യത്തിന്റെ പ്രവർത്തനത്താൽ നമുക്ക് (ഒരു പക്ഷേ ബുദ്ധിയുള്ള ജന്തുക്കൾക്കും) തോന്നുന്ന രണ്ടു പ്രതിഫലനങ്ങൾ മാത്രമാണ്. ഒന്നിൽ തന്നെ രണ്ട് അവസ്ഥകളും വർത്തിക്കുന്നു. സഗുണം എന്ന പദത്തിന്റെ വിപരീത പദം നിർഗുണം എന്നാണെങ്കിലും, സഗുണബ്രഹ്മത്തിന്റെ വിപരീതപദം നിർഗുണബ്രഹ്മമല്ല. എപ്രകാരമെന്നാൽ Lower primary ക്ക് വിപരീതമല്ല Upper primary എന്നത്.

അത്യാധുനികശാസ്ത്രം, പരമാണുവിലും പ്രപഞ്ചത്തിലും ജീവജാലത്തിലും കാണുന്ന സ്വബോധവും ചൈതന്യമുള്ള പരബ്രഹ്മചൈതന്യമെന്ന ഈ പ്രതിഭാസത്തെ വിവരിക്കുന്നത് "Self awareness, അഥവാ consciousness" എന്നാണ്. Self aware universe എന്നത് അത്യാധുനിക ശാസ്ത്രത്തിന്റെ അവസാനത്തെ വാക്കാണ്. ഇത് ഭാരതീയ ഉപനിഷത്തിലെ ആദ്യവരിയായിരുന്നു. ഈശാവാസ്യമിദം സർവം....

അതായത് അത്യാധുനിക ശാസ്ത്രത്തിന്റെ Self awareness ഉം consciousness ഉം അതിപുരാതന ഭാരതീയന്റെ പ്രജ്ഞാനം തന്നെയാണ്. ബ്രഹ്മചൈതന്യത്തിന്റെ ഈ നിർവചനത്തിന്റേയും വിവരണത്തിന്റേയും അടിസ്ഥാനത്തിൽ എല്ലാ സനാതന ചിന്താധാരകളും പരിശോധിക്കാൻ വളരെ എളുപ്പമാണ്.

1. സൂര്യനെ ദേവനായി, ഈശ്വരചൈതന്യമായിക്കാണുവാൻ കാരണം: പ്രപഞ്ചത്തിൽ നിറഞ്ഞിരിക്കുന്ന ചൈതന്യത്തിന്റെ അവിഭാജ്യഘടകമായ പ്രകാശം, താപം, ഇവ ജ്യോതിർഗോളങ്ങൾക്കും സസ്യലതാദികൾക്കും നൽകി അവയുടെ ജീവചൈതന്യം പോഷിപ്പിക്കുന്നു - സൂര്യനിൽ ബ്രഹ്മചൈതന്യമുണ്ട്.

2. വായുവിനെ ഈശ്വരനായി കാണുവാൻ കാരണം: സസ്യലതാദികളിലും ജന്തു ജാലങ്ങളിലും ആത്മ ചൈതന്യം നിലനിർത്തുന്നത് വായുവിലെ ഓക്സിജനുപയോഗിച്ചാണ്.

3. ജലത്തെ ഈശ്വരചൈതന്യമായി കാണുവാൻ കാരണം ജീവാത്മാവിനെ ഭൂമിയിൽ നിലനിർത്താൻ അത്യാവശ്യമാണത്. ജീവചൈതന്യം

തന്നെയാണ് ബ്രഹ്മ ചൈതന്യവും. അതിനാൽ ജീവൻ നിലനിർത്തുന്നതും അതേ ചൈതന്യമാണ്.

4. ഭൂമിയേയും മറ്റു ഗ്രഹങ്ങളേയും ആരാധിക്കുവാൻ കാരണം പ്രപഞ്ചം നിറഞ്ഞിരിക്കുന്ന ബ്രഹ്മ ചൈതന്യമായ പരമാത്മ ചൈതന്യം ഈ ഗോളങ്ങളിലുമുണ്ട്. അതിനാൽ ദിശാബോധത്തോടെ അത്യുജ്ജ്വല വേഗത്തിൽ അവ കറങ്ങുകയും പ്രദക്ഷിണം വയ്ക്കുകയും ചെയ്യുന്നു. അതിനാൽ ഗ്രഹങ്ങളിൽ ഈശ്വരാംശത്തെ നാം ദർശിക്കുന്നു.

5. പർവ്വതങ്ങളേയും, നദികളേയും ഈശ്വരചൈതന്യാംശമായി കാണുവാൻ കാരണം; അവയെല്ലാം, അതിമഹത്തായ പ്രപഞ്ചത്തിന്റെ അംശമായ ഭൂമിയുടെ അംശമായതുകൊണ്ട്.

6. സസ്യങ്ങളിൽ ഈശ്വരാംശത്തെ ദർശിക്കുവാൻ കാരണം: ഓരോ സെല്ലുകളിലും പ്രജ്ഞാന ബോധത്തോടുകൂടിയ പ്രവർത്തനത്തിലൂടെ ജീവചൈതന്യം വർത്തിക്കുന്നതുകൊണ്ട്.

7. ഭൂമിയെ മാതാവായി കാണുവാൻ കാരണം : ജീവാത്മചൈതന്യം ഓരോ ജീവിയിലും നിലനിൽക്കുന്നത് വളർത്തമ്മയായ ഭൂമിയുടെ പാലും (ജലവും) മറ്റു ഭക്ഷണങ്ങളും ലഭിക്കുന്നതുകൊണ്ട്.

8. മാതൃ-പിതൃദേവോ ഭവ എന്നു പറയുവാൻ കാരണം: നമ്മുടെ ശരീരവും, ആത്മചൈതന്യവും പ്രപഞ്ചത്തിലെ ദ്രവ്യങ്ങളുപയോഗിച്ച് നമുക്കുതന്നത് മാതാപിതാക്കളായതുകൊണ്ട്.

9. ആചാര്യദേവോ ഭവ എന്ന സന്ദേശം ആചരണത്തിൽ കൊണ്ടുവരുവാൻ കാരണം : പ്രപഞ്ചത്തിൽ നിന്ന് മാതാപിതാക്കളിലൂടെ സ്വതസിദ്ധമായി നമുക്കു ലഭിച്ച ബ്രഹ്മചൈതന്യമായ പ്രജ്ഞാനം എന്ന ജ്ഞാനത്തിലേക്ക് ഗുരുവും ആചാര്യനും വീണ്ടും ജ്ഞാനം സംഭാവന ചെയ്യുന്നതുകൊണ്ട്.

10. അതിഥിദേവോ ഭവ എന്നു വിശ്വസിക്കുവാൻ കാരണം : ജീവൻ നിലനിർത്താനാവശ്യത്തിനായി ഭക്ഷണം ആവശ്യപ്പെട്ട് അത് ദാനമായി സ്വീകരിക്കാൻ വരുന്ന വ്യക്തിക്ക് നൽകുന്നത്. തദ് വ്യക്തിയുടെ ആത്മ ചൈതന്യത്തിന്റെ പോഷണത്തിന്നായതുകൊണ്ട്, ആ വ്യക്തിയിലെ ആത്മചൈതന്യം നാം അറിഞ്ഞ് ദേവനുതുല്യമാക്കി.

11. അക്ഷരത്തെ (പുസ്തകത്തെ) പൂജിക്കുന്നത് അറിവ് എന്ന പ്രജ്ഞാനം ബ്രഹ്മമായതുകൊണ്ട്.

12. ആയുധപൂജ നടത്തുന്നത്, ബ്രഹ്മമായ അന്നത്തിന് ആയുധം/ഉപകരണം/വാഹനം ഇവ ഉപയോഗിച്ച് സമ്പത്ത് നേടുന്ന മാർഗമായി സ്വീകരിക്കുന്നതുകൊണ്ട്.

13. പ്രഭാതം-സായം സന്ധ്യകളിൽ വിളക്കുവെയ്ക്കുവാൻ കാരണം സന്ധി (സന്ധ്യ)കളിൽ താപ-പ്രകാശചൈതന്യസ്രോതസ് പകരുന്നതിനുവേണ്ടി (അന്ധകാരം അകറ്റാനും) ജ്യോതിസ്വരൂപം തെളിയിക്കുന്നതിനും വേണ്ടി.

14. നമസ്തേ എന്നു പറഞ്ഞു കൈകൂപ്പുവാൻ കാരണം : ക്ഷേത്രമാകുന്ന നമ്മുടെ ശരീരത്തിലെ ജീവചൈതന്യമാകുന്ന ഈശ്വരന് നമസ്കാരം ചെയ്യുന്നതുകൊണ്ട്.

15. ക്ഷേത്രത്തിൽ വിഗ്രഹം പ്രതിഷ്ഠിക്കുവാൻ കാരണം : പ്രപഞ്ചത്തിൽ അന്തർലീനമായ ചൈതന്യത്തെ മന്ത്ര-ശംഖ-വാദ്യ-മണിനാദമാകുന്ന sound energy യും, ധൂപ-ദീപങ്ങളിലൂടെ Heat and light energy യും, പത്രപുഷ്പങ്ങളിലൂടെ chemical energy യും കൊടുത്ത് കൂടുതൽ ചൈതന്യവത്താക്കി, പ്രസരണം നടത്താവുന്ന നിലവാരത്തിലെത്തിക്കുവാൻ സാധിക്കുന്നതുകൊണ്ട്, (അർചകസ്യപ്രഭാവേന ശിലാ ഭവതി ശങ്കരഃ അർചകസ്യ അപ്രഭാവേന ശിവോ ഭവതി ശിലാ), അർച്ചകന്റെ പ്രഭാവത്താൽ, (തേജസ്വിയായ പൂജാരിയുടെ കർമ്മത്താൽ) ഒരു ശിലപോലും ശങ്കരചൈതന്യം നേടുന്നു. പ്രഭാവമില്ലാത്ത പൂജാരി പൂജിച്ചാൽ ശിവചൈതന്യം പോലും നശിക്കും.

16. ശിവലിംഗത്തിനാകൃതി ലഭിച്ചതിനുകാരണം ഊർജ്ജസ്രോതസ്സിന്റെ സംഭരണിയാക്കുവാൻ സാധിക്കുന്ന ഉത്തമമായ ആകൃതിയായതിനാൽ ലോകത്തിലെ എല്ലാ ആറ്റമിക് റിയാക്ടറുകളും ശിവലിംഗത്തിന്റെ ആകൃതിയിലാണ്. ശിവന് ജലം കൊണ്ട് അഭിഷേകം നടത്തുമ്പോൾ ആറ്റമിക് റിയാക്ടറിൽ ഘനജലം ഉപയോഗിക്കുന്നു. (ഗണിത ശാസ്ത്രപ്രകാരവും ശിവലിംഗാകൃതി ശാസ്ത്രീയമാണ്)

17. മന്ത്രധ്വനിക്ക് മഹത്വമുണ്ടാകുവാൻ കാരണം : ബ്രഹ്മചൈതന്യത്തിന്റെ ഭാഗമായ ശബ്ദബ്രഹ്മമായതുകൊണ്ട്

18. ഓംകാര മഹത്വത്തിനുകാരണം : ശബ്ദബ്രഹ്മമായതിനാൽ തന്നെ

19. കാൽതൊട്ട് വന്ദിക്കുന്നത് ജീവാത്മചൈതന്യം വർത്തിക്കുന്ന ശരീരത്തിന് കാൽ ആധാരമായതുകൊണ്ട്.

20. തലതൊട്ടനുഗ്രഹിക്കുന്നത്, ആത്മചൈതന്യപ്രവാഹം തലച്ചോറിനെ ചൈതന്യവത്താക്കേണ്ടതുകൊണ്ട്.

21. പ്രാർത്ഥിക്കുന്നത് ശരീരത്തിലെ പ്രജ്ഞാനബ്രഹ്മത്തെ സന്തുലിത പ്രവർത്തനാവസ്ഥയിലെത്തിക്കുവാൻ.

22. ഭക്ഷണത്തിനു മുമ്പ് പ്രാർത്ഥിക്കുന്നത് : ഭക്ഷിക്കുന്ന യജ്ഞത്തിലെ ഹവിസ്സാണ് അന്നം എന്നതിനാൽ ആ അന്നവും ബ്രഹ്മചൈതന്യത്തിന്റെ ഭാഗമായതിനാലും, അത് ബ്രഹ്മമായിത്തീരുന്നതിനാലും.

23. ഹവനം (ഹോമം) നടത്തുന്നത്, പ്രപഞ്ചചൈതന്യമായ പരമാത്മ ചൈതന്യത്തിന് അഗ്നിയിലൂടെ നാം ഒരംശം നൽകി നന്ദി പറയുന്നതിന്. (സ്വന്തമായത് ത്യജിക്കാനുള്ള മനോഭാവത്തോടെ). അഗ്നിയെ ഹവ്യവാഹനനെന്നാണ് അഭിസംബോധന ചെയ്യുക.

24. വേദങ്ങൾക്കു പ്രാധാന്യം വരുവാൻ കാരണം. പ്രപഞ്ചം നിറഞ്ഞിരിക്കുന്ന ബ്രഹ്മചൈതന്യത്തെ വിവരിക്കുന്നതുകൊണ്ട്.

25. ജ്ഞാനത്തിന്റെ മൂർത്തിമത് ഭാവമായി ഉപനിഷത്തുക്കളെ ഗണിക്കുവാൻ കാരണം ജ്ഞാനത്തിന്റെ അന്തിമബിന്ദുവായ ബ്രഹ്മജ്ഞാനത്തെ ഉപനിഷത്തുകൾ വിവരിക്കുന്നതുകൊണ്ട്.

അവസാനമായി...! ആധുനീക ശാസ്ത്രം എത്ര വളർന്നാലും, ഉയർന്നാലും ഉത്തരം ലഭിക്കാത്ത ചോദ്യങ്ങളവശേഷിക്കുന്നു. സ്റ്റീഫൻ ഹോക്കിൻസിന്റെ വരികളെടുത്തു പരിശോധിക്കാം! "......... നാം പറയുന്ന 'സാങ്കൽപിക സമയം' എന്നത് 'യഥാർത്ഥ സമയ'മാണ്, നാം പറയുന്ന യഥാർത്ഥ സമയമെന്നത് നമ്മുടെ ചിന്താമണ്ഡലത്തിലെ ഒരു ചെറുഭാഗം മാത്രം. യഥാർത്ഥ സമയത്തിൽ ഈ പ്രപഞ്ചത്തിന് ഒരു ആരംഭമുണ്ട് അവസാനവുമുണ്ട്. അതിനെ ഏകത്വഭാവത്തിൽ വീക്ഷിക്കുകയാണെങ്കിൽ അതാണ് സ്പേയ്സിനേയും സമയത്തേയും വേർതിരിക്കുന്ന അതിരുകൾ. ഇതിൽ ശാസ്ത്രത്തിന്റെ നിയമങ്ങൾ തകരുന്നു. സാങ്കൽപിക സമയത്തിൽ ഏകത്വമില്ല അതുകൊണ്ടുതന്നെ അതിനതിരുകളുമില്ല...! ഇതെല്ലാം നാം ചിന്തിക്കുന്ന ഈ പ്രപഞ്ചത്തെ വിവരിക്കാൻ നമ്മെ സഹായിക്കാനായി നാം കണ്ടുപിടിച്ചതാണ്..! അദ്ദേഹത്തിന്റെ ഗ്രന്ഥമായ Brief history of time ൽ ഡോ. ഹോക്കിൻസ് ഇങ്ങിനെ പറയുന്നു. ".... ഈ പ്രപഞ്ചത്തിന് ഒരാരംഭമുണ്ടെങ്കിൽ ആ ആരംഭത്തിന് കാരണമായ ഒരു സൃഷ്ടാവുമുണ്ട്. എന്നാൽ ഈ പ്രപഞ്ചം സ്വയം സമ്പൂർണമാണെങ്കിൽ, അതിന് അതിരുകളും അറ്റങ്ങളുമില്ലെങ്കിൽ, അതിന് ആരംഭവും അവസാനവുമില്ലെങ്കിൽ അതതാണ്. അവിടെ സൃഷ്ടാവിനെന്തു സ്ഥാനം..." ഇവിടെയാണ് ബ്രഹ്മചൈതന്യത്തിന്റെ പ്രപഞ്ചരൂപത്തിലുള്ള മാനിഫെസ്റ്റേഷനാണ് പ്രപഞ്ചമെങ്കിൽ,

ബ്രഹ്മചൈതന്യം പ്രപഞ്ചമായിത്തീർന്നു എന്ന് അർത്ഥശങ്കക്കിടമില്ലാത്തവിധം ഉറപ്പിച്ചു പറയാം. ദൈവം മാറിനിന്ന് പ്രപഞ്ചത്തെ സൃഷ്ടിച്ചതല്ല. ബ്രഹ്മചൈതന്യം ബ്രഹ്മവൈവർത്തത്തിലൂടെ ബ്രഹ്മാണ്ഡത്തിലെ പരമാണു മുതൽ അതിമഹത്തായ പ്രപഞ്ചം വരെയുള്ളതെല്ലാം ആയിത്തീർന്നു.

എല്ലാ ദ്രവ്യങ്ങൾക്കും ഒരു സൈക്കിളുണ്ട്. ഒരു ചാക്രിക നിലനിൽപ്, നൈട്രജൻ സൈക്കിൾ, ഓക്സിജൻ സൈക്കിൾ, വാട്ടർ സൈക്കിൾ, കാർബൺ ഡൈ ഓക്സൈഡ് സൈക്കിൾ.... കർമ്മസൈക്കിൾ, എനർജി സൈക്കിൾ....! ഈ സൈക്കിളിലൂടെ നമ്മുടെ ശരീരം നിർമ്മിച്ച അനവധി പരമാണുക്കൾ കടന്നുപോകുന്നു. ഓരോ ജീവിയും മരിച്ച്, അതിന്റെ ശരീരത്തിലെ ഘടകങ്ങൾ വിഘടിച്ച്, ആ ഘടകങ്ങൾ തന്മാത്രകളായി മറ്റൊരു ജീവിയിൽ/സസ്യത്തിലെത്തി അവിടെ നിന്ന് അടുത്ത ജീവിയിലേക്ക്/ സസ്യത്തിലേക്ക് പോകുന്ന ഈ സൈക്കിൾ യഥാർത്ഥമാണെങ്കിൽ..... ഉദയമുണ്ടെങ്കിൽ അസ്തമനമുണ്ട്. അസ്തമനമുണ്ടെങ്കിൽ വീണ്ടുമുദയമുണ്ട്. അതുകൊണ്ടു തന്നെ ജനനമുണ്ടെങ്കിൽ മരണമുണ്ട്. മരണമുണ്ടെങ്കിൽ ജനനവുമുണ്ട്. അതുൾപ്പെടെ ഈ പ്രപഞ്ചത്തിലെ പലതിനേയും നിയന്ത്രിക്കുന്ന ചൈതന്യമേത്? ശക്തിയേത്? അവയുടെ നിയമങ്ങളേത്? അതനുശാസിപ്പിക്കുന്നതാര്? ഒരു താളവും പിഴക്കാതെ ഇരയേയും ഇണയേയും നൽകി സർവ്വചരാചരങ്ങളേയും സൃഷ്ടിസ്ഥിതി സംഹാരചക്രത്തിലൂടെ കടത്തിവിടുന്നത് അവയിൽ അകത്തുള്ള ചൈതന്യമോ പുറത്തുള്ള ചൈതന്യമോ അഥവാ അകത്തും പുറത്തുമുള്ള ചൈതന്യമോ? എല്ലാത്തിലും എവിടേയും എപ്പോഴുമുള്ള ചൈത്യമാണെങ്കിൽ, അതകത്തും പുറത്തുമുള്ള ചൈതന്യമാണെങ്കിൽ അതിനെ മറ്റാര് എന്തു പേരിട്ടു വിളിച്ചാലും ഭാരതീയർ കൊടുത്ത പേരാണ് ബ്രഹ്മചൈതന്യം.

**ഇനിയും ചിന്തിക്കുക!** ഒരു ചെടിയുടെ വിത്തിനകത്തുള്ള അറിവെത്രയെന്നു പരിശോധിക്കുക. ആ ചെടിയുടെ ഇല, പൂവ്, കായ, വിത്ത്, തണ്ട്, ശിഖരം ഇവയുടെയെല്ലാം നിറം, മണം, രുചി, ആകൃതി, പ്രകൃതി അവയിലെ ആന്തരികഘടന, അനുനിമിഷം നടക്കുന്ന ഫോട്ടോസിന്തസിസ്, അതിലോരോന്നിന്റേയും പരിണാമം, സെല്ലുകളിലെ പ്രവർത്തനം, കാലാവസ്ഥയിലെ മാറ്റങ്ങൾ അതെങ്ങിനെ അഭിമുഖീകരിക്കുന്നത്, പ്രകാശത്തിനും ജലത്തിനും വേണ്ടി അവ ചരിഞ്ഞും വളഞ്ഞുമെല്ലാം വളരുന്നത്, മത്തങ്ങയും കുമ്പളങ്ങയും പോലുള്ള വള്ളികളിൽ സ്പ്രിങ്ങുകൾ പോലെയുള്ള ടെൻഡ്രിലുകൾ, തലയിലെ മുകുള വളർച്ച

മുരടിച്ചാൽ അനവധി മുകുളങ്ങൾ മറ്റുഭാഗങ്ങളിൽ നിന്നു വളരുന്നത്... ഓരോ ചെടിയും പരിശോധിക്കുക അതിനകത്തുള്ള സ്വതസിദ്ധമായ ജ്ഞാനം ചിന്തിക്കാൻ ശ്രമിക്കുക. ഓരോ ചിത്രശലഭത്തേയും പരിശോധിക്കുക അതിന്റെ ചിറകിന്റെ നിറം, വായ്, നാക്ക്, ദഹനേന്ദ്രിയങ്ങൾ, ജനനേന്ദ്രിയങ്ങൾ ഇവയെല്ലാം ഉണ്ടായത് കടുകിനേക്കാൾ ചെറിയ അതിന്റെ മുട്ടയിൽ നിന്നാണ്. ആ മുട്ട എവിടെ നിക്ഷേപിക്കണമെന്നും, നിക്ഷേപിക്കുന്ന ചെടിയുടെ ഇലയാണ് മുട്ടവിരിഞ്ഞു പുറത്തുവരുന്ന പുഴുവിന് ഭക്ഷണമെന്നും ചിത്രശലഭത്തിന്നറിയാം. ആ പുഴുവിനറിയാം സ്വയം നൂലുചുറ്റി പ്യൂപ്പയാകണമെന്ന്, ആ പ്യൂപ്പക്കകത്തറിവുണ്ട് എങ്ങിനെ ചിത്രശലഭമായി മാറണമെന്ന്, ആ ചിത്രശലഭത്തിന്നറിയാം പ്യൂപപൊട്ടിച്ച് പുറത്തു വരേണ്ടതെങ്ങിനെയാണെന്ന്. ആ സൈക്കിള ങ്ങിനെ പോകുന്നു.

പക്ഷികൾക്കറിയാമല്ലോ മുട്ടയിൽ നിന്നു പുറത്തു വരേണ്ടതെങ്ങിനെ യെന്നും, മുട്ടക്ക് വിരിയാൻ ചൂടുവേണമെന്നും, അടയിരിക്കണമെന്നും, മക്കൾക്ക് ആദ്യമാദ്യം ഭക്ഷണം വായിൽ കൊടുക്കണമെന്നും പിന്നെ പിന്നെക്കൊത്തി മാറ്റണമെന്നും. ഓരോ മുട്ടക്കകത്തും കുഞ്ഞു പുറത്തുവരുമ്പോൾ ആദ്യം ശ്വസിക്കാനുള്ള ഇത്തിരി വായുവെച്ചത് അമ്മക്കിളിയല്ല. അമ്മക്കിളിയിലൂടെ പ്രകൃതിവെച്ചുകൊടുത്തതാണ്. ഇണ ചേരേണ്ടതെങ്ങിനെയെന്നുമവർക്കറിയാം. താറാവിനറിയാം വെള്ളത്തിൽ നീന്താമെന്ന്, കോഴിക്കറിയാം വെള്ളത്തിൽ നീന്തരുതെന്ന്! ഇനിയുമിനിയും ചിന്തിക്കുക.

ഓരോ മൃഗത്തിനേയും അനിമൽ പ്ലാനറ്റ് / ഡിസ്കവറി ചാനൽ/ നാഷണൽ ജ്യോഗ്രഫി ചാനലിൽ കണ്ട് അതിന്റെ ജീവിതം മനസ്സിലാക്കിയാൽ നമുക്കൊന്നു മനസിലാകും അവയൊന്നും സ്കൂളിൽ പോയി പഠിച്ചതല്ല. അതിനകത്തു തന്നെയുള്ള അറിവുപയോഗിച്ച് സൃഷ്ടിക്കുന്നു, നിലനിൽക്കുന്നു, മരിക്കുന്നു. ഈ അറിവാണ് ബ്രഹ്മം എന്ന്.

*

എല്ലാ വ്യക്തികളിലും കുടുംബത്തിലും, സമൂഹ ത്തിലും നന്മതിന്മകളും, സുഖദുഃഖങ്ങളും, ക്രിയാത്മ കതയും നിഷ്ക്രിയത്വവും, ഉള്ളതുപോലെ ഒരു രാഷ്ട്രത്തിലും ഇവയെല്ലാമുണ്ട്. ആ രാഷ്ട്രത്തെ വസ്തുതാപരമായി, ശാസ്ത്രീയമായി, ആത്മാർത്ഥ മായി വിശകലനം ചെയ്ത് പഠിക്കുകയും പഠിപ്പിക്കു കയും ചെയ്യുമ്പോഴാണ് രാഷ്ട്രമെന്തെന്ന് നാം അറി യുക. എല്ലാ നന്മതിന്മകളുമുള്ള കുടുംബത്തിൽ വസി ക്കുന്നതു പോലെയാണ് ഒരു രാഷ്ട്രത്തിൽ, പൗരന്റെ ജീവിതം. തിന്മകളെ അകറ്റാനും നന്മകളെ ശക്തിമ ത്താക്കുവാനുമുള്ള യജ്ഞമാണ് പവിത്രദേശിയ കർമ്മം. അത്തരത്തിലുള്ള പവിത്രകർമ്മങ്ങളനുഷ്ഠി ക്കുന്നതിന് രാഷ്ട്രത്തിന്റെ ചിന്താധാരകളെ ശാസ്ത്രീ യമായി അറിയുകയും അറിയിക്കുകയും വേണം.

ഈ പവിത്ര ദേശീയകർമ്മം ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട ഓഫ് സയിന്റിഫിക് ഹെറിറ്റേജ് നിർവ്വഹിക്കുന്നു. രാഷ്ട്ര സേവനത്തിൽ താങ്കൾക്കും കുടുംബാംഗ ങ്ങൾക്കും സഹപ്രവർത്തകർക്കും സ്വാഗതം.